# ശ്രീചിത്തിരജയന്തി.



## തിരുനാൾവിശേഷാൽപ്രതി 1116.



തിരുവനന്തപുരത്തെ പുതിയ അസംബ്ലിഹാൾ.

വില 3 ണ.

# കണ്ടംചിറ ബേക്കറി,

**കോട്ടയം.**

1909-ൽ സ്ഥാപിക്കപ്പെട്ടത്.



കെ. കെ. തോമസ്, കണ്ടംചിറ, കോട്ടയം.

ഇവിടെ എല്ലാത്തരം കേക്കുകളും, സ്വീറ്റുകളും, റൊട്ടികളും, ലോസഞ്ചസ്, ബണ്ണുകളും, ബിസ്കറ്റുകളും, എസ്സൻസ്, ജാം, ജെല്ലി, സർബത്ത്, വിനീഗർ, ചോക്കലേറ്റുകളും മുതലായവ എപ്പോഴും തയാർ.

---

കപ്പ്, സാസർ, മുതലായവ കൂലിയ്ക്ക് കൊടുക്കപ്പെടും.

---

## A wrist connot be completed without a watch.

Time is the axis of modern life. A modern wrist watch serves both as an ornament and as a timekeeper. We have stocked only the most accurate timekeepers of the latest fashions. For the best selection of your watches call at ours.

**Repairs** One who is a born workman, who uses the best scientific instruments and works with the most accurate scientific knowledge of the working machanisms is the most successful watchmaker Our repairing department is staffed with such workmen—

Is your watch lying idle send it to us. We guarantee to put new life into it.

For more particulars write to:-

**Krishnan Nair & Sons.**
Watch Dealers & Repairers, Kottayam.

# വിഷയവിവരം.





# തിരുനാൾമംഗളം.

(ബ്രഹ്മശ്രീ സി. എസ്. സുബ്രഹ്മണ്യൻപോററി എം. എ.)

ചെമ്മുടയ വഞ്ചിനാടു വഴിപോലെരക്ഷിച്ചീടും
നമ്മുടെശ്രീചിത്രഭൂപൻതിരുനാളിന്നേ;
പള്ളിത്തങ്കപ്പല്ലക്കതിലെഴുന്നെള്ളി തിരുമേനി
തള്ളിക്കൂട്ടും ജനാവലിയനുസേവിക്കെ,
ഭരദൈവങ്ങളെച്ചെന്നു തൊഴുതനുഗ്രഹംവാങ്ങി
പുരുപുണ്യപ്പുതുകാന്തി കലൎന്നു വാഴ്‌വൂ.
ദേവാലയംതോറുമേറും മംഗളസല്പ്രാൎത്ഥനക
ളാവിൎമ്മോദം സഭായോഗപ്രസംഗമെങ്ങും;
അന്നദാനപ്രളയവും വാദ്യമേളംവെടികളും
മന്നിതാകെ മനോഹരച്ചമയങ്ങളും,
ആനപ്പുറത്തരചന്റെ ചിത്രപടമെഴുന്നെള്ളി
ച്ചാനന്ദഘോഷയാത്രാവിശേഷങ്ങളും.
ജാതിമതഭേദമെന്യേ സ്ത്രീപുരുഷഭേദമെന്യേ
ബാലവൃദ്ധഭേദമെന്യേ പ്രജകളാകെ
മഹോത്സാഹം കൊണ്ടാടീടും മഹോത്സവം മറെറാന്നേതി
മ്മഹിയിലിമ്മഹിമമററരചനുണ്ടോ!
പൊന്നുതമ്പുരാനെന്നുററ പ്രേമംപെററപേരിനാലി
മ്മന്നവനേ വിളിക്കുന്നുപ്രജകൾഭക്ത്യാ
അന്നദാതാവെന്നു മുന്നാലൎത്ഥമൊരുമൎത്ത്യനാമം
ധന്യമാക്കുമേകക്കൊമ്പിൽ കുളിരുപൊക്കും
ചക്രവൎത്തിയ്ക്കിഷ്ടസഖി, ചക്രപാണിയ്ക്കിഷ്ടദാസൻ,
വിക്രമാൎക്കസമനുഭൂപൻ ജയിപ്പൂതാക!
സൎവ്വഭൂതികളും ചേൎന്നു നിർവൃതിപൂണ്ടേറെനാളീ
യുൎവ്വീശൻ ധൎമ്മരാജ്യം ഭരിപ്പൂതാക!

---

മോദംവായ്ക്കുന്നു വേണാട്ടിനുമുഴവനിതാ ചിത്തിരത്തമ്പുരാൻതൻ
പാദാംഭോജം പതിഞ്ഞു പരമിരുപതിനോടൊമ്പതൊക്കുംവയസ്സിൽ;
ഭൂതിയ്ക്കായിച്ചിരം വാണരുൾക പരിണതപ്രജ്ഞനീയൌവനസ്ഥൻ
നീതിക്കുണ്ടുള്ള തേജസ്സിനിയിളയമഹാറാണിതന്നാദ്യപുത്രൻ!

മഹാകവി വള്ളത്തോൾ.

# Sri Chitra Jayanti.

# ശ്രീ ചിത്തിരജയന്തി

"എം. എൻ. നായർ മാസിക"യുടെ

## തിരുനാൾ വിശേഷാൽപ്രതി

Bhaktivilas,
Trivandrum,
25th October 1940.

Dear Sir,

I am very glad to learn that you are bringing out a Special Edition of the "Sri Chitra Jayanti" in connection with the ensuing Birthday Celebrations of His Highness the Maharaja. I wish the venture all success.

Yours sincerely,
(Sd.)
C. P. Ramaswamy Iyer.

The Managing Editor,
"M. N. Nair Magazine,"
Kottayam.

# മംഗളാശംസ.

നമ്മുടെ മഹാരാജാവുതിരുമനസ്സിലേയ്ക്കു് 28 തിരുവയസ്സ തികയുന്ന സുദിനം ഈ മാസം 14-ാംനു- ആണല്ലോ. തിരുമേനി ഭരണസാരഥ്യം കൈവരിച്ചിട്ടു വര്‍ഷം ഒമ്പതേ ആയിട്ടുള്ളു. ഈ ചുരുങ്ങിയ കാലഘട്ടത്തിനുള്ളിൽ തിരുവിതാംകൂറിനു് രാഷ്ട്രീയവും സാമ്പത്തികവും സാമുദായികവുമായി ഉണ്ടായിട്ടുള്ള ഉന്നതി അനന്യസാധാരണമാണു്. തിരുമനസ്സിലെ ഈ ചുരുങ്ങിയ ഭരണത്തിനിടയിൽ തിരുവിതാംകൂറിനു് ഇൻഡ്യയിലെ നാട്ടുരാജ്യങ്ങളുടെ ഇടയിൽ അദ്വിതീയമായ രാഷ്ട്രീയപ്രാധാന്യം സിദ്ധിച്ചുകഴിഞ്ഞിരിക്കുന്നു. ഇൻഡ്യയിൽ ഫെഡറേഷൻ നടപ്പിൽ വരുമ്പോൾ തിരുവിതാംകൂറിനു് ഗണ്യമായ ഒരു സ്ഥാനവും ഫെഡറൽ അസംബ്ളിയിൽ ശരിയായ പ്രാതിനിധ്യവും ലഭിക്കുമെന്നുള്ളതു് നമുക്കഭിമാനജനകമാണല്ലോ. നാട്ടുരാജ്യങ്ങൾ സംബന്ധിച്ച സംഗതികളിൽ തിരുവിതാംകൂറിനെപ്പോലെ ധീരമായിഅവകാശവാദംചെയ്യുന്ന മറ്റൊരു രാജ്യവുമില്ല. തിരുമേനി ഭരണമാരംഭിച്ചപ്പോൾ ലോകം സാമ്പത്തികമായി ഏററവും അധഃപതിച്ചിരുന്നു. ഒരു കാര്‍ഷികരാജ്യമായ തിരുവിതാംകൂറിനു് ഭീമമായ ഒരു ജനസംഖ്യ ഉള്ളതിനാൽ പഴയ കൃഷിസമ്പ്രദായങ്ങളേയും ആദായമാര്‍ഗ്ഗങ്ങളേയും അവലംബിച്ചുമാത്രം അവര്‍ക്കു ജീവിക്കുവാൻ സാദ്ധ്യമല്ലെന്നു തിരുമേനി കണ്ടു് ധീരമായ ഒരു വ്യാവസായികപദ്ധതി സ്വീകരിച്ചു് സാമ്പത്തികനില ഉയര്‍ത്തുവാൻ അക്ഷീണശ്രമം ആരംഭിച്ചു. പള്ളിവാസൽപദ്ധതിയുടെ ഉൽഘാടനത്തോടുകൂടിനാം ഒരു വൈദ്യുതയുഗത്തിലെത്തി. ആലുവായിലെ ചിത്രാമിൽസ്, കുണ്ടറ കളിമൺഫാക്ടറി, ഗര്‍ഭസ്ഥിതമായ അലുമിനിയംഫാക്ടറി, മുതലായവമൂലം ഭരണീയര്‍ക്കും ഭരണകര്‍ത്താക്കൾക്കും ഭാസുരഭാവി സുനിശ്ചിതമാണു്. വാണിജ്യവ്യവസായാദികളുടെ പോഷണത്തിനു് അത്യന്താപേക്ഷിതമായ ട്രങ്ക്ടെറലിഫോൺ, വിമാനത്തപാൽ, ട്രാൻസ്പോര്‍ട്ടുപദ്ധതി ഇവയും നടപ്പിലായിരിക്കുന്നു. വ്യാവസായികപുരോഗതിക്കു് സാങ്കേതികവിദ്യാഭ്യാസവും പരിശീലനവുംഅനുപേക്ഷണീയമാണു്. അതിനായി ഇവയ്ക്കുസര്‍വ്വപ്രാധാന്യം നൽകിയിട്ടുള്ള ഒരു സര്‍വ്വകലാശാലയും ആരംഭിച്ചിരിക്കുന്നു. തിരു:സര്‍വ്വകലാശാലയ്ക്കു് മൂന്നുവയസ്സേ ആയിട്ടുള്ളു എങ്കിലും അതിന്റെ നേട്ടം വിപുലമാണു്. കേരളസംസ്കാരത്തിന്റെയും കലകളുടെയുംപോഷണത്തിൽ തിരുമേനിക്കുള്ള താല്പര്യത്തിനു് ഈ കലാശാല പ്രത്യക്ഷലക്ഷ്യമാകുന്നു. ഇപ്രകാരം വിവിധപരിഷ്കാരങ്ങൾ നടപ്പിൽ വരുത്തിയിട്ടുള്ളതിരുമനസ്സുകൊണ്ടു്, "ആധുനികതിരുവിതാംകൂറിന്റെ കര്‍ത്താവായ മാര്‍ത്താണ്ഡവര്‍മ്മ മഹാരാജാവിന്റെ ആ തേജസ്സും, രാമവര്‍മ്മമഹാരാജാവിന്റെ ആ വിക്രമവും സ്വാതി തിരുനാൾ തിരുമനസ്സിലെ ആ പ്രതിഭാവിലാസവും, ആയില്യംതിരുനാൾതിരുമനസ്സിലെ ആ പ്രതാപവും, വിശാഖംതിരുനാൾതിരുമനസ്സിലെ പ്രഭാവവും, ശ്രീമൂലംതിരുനാൾതിരുമനസ്സിലെ ആ ദീനാനുകമ്പയും" ഒത്തിണങ്ങി ചിരകാലംവാഴുവാൻ ഈ ശുഭാവസരത്തിൽ ഞങ്ങൾ ഭക്തിപൂര്‍വ്വം പ്രാര്‍ത്ഥിച്ചുകൊള്ളുന്നു.



ശ്രീചിത്തിരതിരുനാൾ മഹാരാജാവ് തിരുമനസ്സുകൊണ്ട്.

# മംഗളം.

(രാജശ്രീ പാലാ നാരായണൻനായർ)

ജയിക്കട്ടെ, ജയിക്കട്ടെ, വഞ്ചിവംശരാജഹംസം
ജയിക്കട്ടെ, ചിത്രജാത നൃപാവതംസം!
പുഞ്ചിരിച്ചു ജഗത്തിന്റെ മുകംതത്തിലെഴുന്നള്ളി
റഞ്ചിതാഭം ശരന്മഞ്ജു മാർത്താണ്ഡബിംബം
പക്ഷികളുണർന്നുപാടി വൃക്ഷവല്ലിനൃത്തമാടി
മക്ഷികകൾ മധു തേടിപ്പറന്നുകൂടി
സഞ്ചരിച്ചുപവമാനൻ, നെഞ്ചകം കുളുത്തുനില്ക്കും
പിഞ്ചുപൂക്കൾ തലയാട്ടി മംഗളംപാടി.
ജയിക്കട്ടെ, ജയിക്കട്ടെ .... .... .... ....
ഭൂതിയാലെ ഭുവനത്തിൽ ഭൂരിസൗഖ്യം വിതയ്ക്കുന്ന
ഭൂമിപാലൻ വിളങ്ങട്ടെ വിമലശീലൻ
സത്യനീതി സമതങ്ങൾ സത്പരപരിഷ്കാരത്താൽ
മർത്ത്യനേകം മഹാത്മാവേ! ജയിക്ക നീണാൾ
കീർത്തികൊണ്ടു കലത്തിങ്കൽ ചാരിതാർത്ഥ്യപ്രഭപൂണ്ടും
കാർത്തികേയ സമ നമ്പൂൽ ചിത്തിരരാജൻ
ജയിക്കട്ടെ, ജയിക്കട്ടെ .... .... .... ....
തിരുവയസ്സിരുപതു മെട്ടുമിന്നുമൊത്തുചേർന്നു
തികയുന്ന തിരുമേനി ജയിക്ക നീണാൾ
നിരുപമഗുണഗണം നിഖിലവുമൊത്തിണങ്ങും
നരവരനിതുപോലാരുലകിലുള്ളൂ!
നിരവദ്യവിശുദ്ധിയാൽ നിറകതിർ വീശിനില്ക്കും
തിരുവടി വേണാടിന്നു വെളിച്ചമെന്നും!
ജയിക്കട്ടെ, ജയിക്കട്ടെ .... .... .. ....
വഞ്ചുഴിയിലകപ്പെട്ടു വഞ്ചിതമായ് കുഴങ്ങുന്ന
വഞ്ചിയെമേലുദ്ധരിക്കും മഹാനുഭാവൻ
സംജനിതമോദമോടെ സൽഗുണാഢ്യയമ്മറാണി
സഞ്ചയിച്ച പൂർവ്വപുണ്യലസൽപ്രഭാവൻ
ലക്ഷലക്ഷം പ്രജകൾക്കും രക്ഷനൽകിസ്സൗഭാഗ്യത്തിൻ-
ലക്ഷ്യമായിപ്രശോഭിക്കും പ്രസന്നദേവൻ
ജയിക്കട്ടെ, ജയിക്കട്ടെ, വഞ്ചിവംശരാജഹംസം
ജയിക്കട്ടെ, ചിത്രജാത നൃപാവതംസം!!

# സാഹിത്യ ഗവേഷണം

(രാജശ്രീ എം. ആർ. ബാലകൃഷ്ണവാര്യർ എം. എ.,
അസി. പ്രൊഫസർ, സയൻസ് കാളെജ്, തിരുവനന്തപുരം.)

'ഗവേഷണം' എന്ന പദത്തിനു് 'അന്വേഷണം' 'ആരായൽ' എന്നാണർത്ഥം. 'ഗവേഷ മാർഗ്ഗണേ' എന്നു് ധാതു. 'മാർഗ്ഗിതേ മൃഗിതാന്വിഷ്ടാവന്വേഷിതഗവേഷിതൌ' എന്നു് വൈജയന്തി. ഗവേഷണം തത്വാന്വേഷണമാണു്. പ്രകൃതിരഹസ്യങ്ങളുടെ സത്യാവസ്ഥ വെളിപ്പെടുത്തുവാൻ ശാസ്ത്രഗവേഷകൻ പ്രയത്നിക്കുന്നു. ഭൂതകാലയവനികയ്ക്കുള്ളിൽ ഒളിഞ്ഞുകിടക്കുന്ന സംഭവങ്ങളെ തേടിപ്പിടിച്ചു് പ്രകാശിപ്പിക്കുവാനത്രേ ചരിത്രഗവേഷകന്റെ നിരന്തരശ്രമം. ഒരുകാലത്തു് പ്രചാരത്തിലിരുന്നതും എന്നാൽ വിസ്മൃതിയിലാണ്ടു് ഇന്നത്തെ പുരുഷാന്തരത്തിനു അപരിചിതവുമായ ഉത്തമഗ്രന്ഥങ്ങളേയോ അവ ഉൾക്കൊള്ളുന്ന വിജ്ഞാനസഞ്ചയത്തേയോ ഇന്നുള്ളവൎക്കു് കരഗതമാക്കുവാൻ സാഹിത്യഗവേഷകൻ ഉദ്യമിക്കുന്നു. ഭാഷാഗവേഷകനാകട്ടെ, ഭാഷയുടെ ആഗമികചരിത്രത്തേയും പദപരിണാമക്രമങ്ങളേയും ഗോണ്ടാണ്ണം ചൎച്ചചെയ്തു് പ്രകാശിപ്പിക്കുന്നു. എല്ലാ ഗവേഷകന്മാരുടേയും പരമോദ്ദേശ്യം പരമാൎത്ഥഗ്രഹണം മാത്രമാണു്. അതത്രേ അവരുടെ ഏക ലക്ഷ്യം.

കേരളത്തിൽ ഈയിടെയായി ഗവേഷണത്തിൽ ഏൎപ്പെടുന്നവരുടെ സംഖ്യ വൎദ്ധിച്ചുവരുന്നുവെന്നതു് ആശ്വാസപ്രദമാണു്. ഒരു കാൽശതാബ്ദത്തിനിടയ്ക്കു് മലയാളത്തിനും സംസ്കൃതത്തിനും ഉണ്ടായിട്ടുള്ള സകല സൌഭാഗ്യത്തിനും ഏറെക്കുറെ കാരണമായതു് ഗവേഷണകലയുടെ വികാസമാണു്. അനവധി അപൂൎവ്വഗ്രന്ഥങ്ങൾ ഈയിടയ്ക്കു് കണ്ടുകിട്ടുന്നതിനിടയായി. എന്നാൽ കിട്ടിയവയെല്ലാം പ്രകാശിപ്പിച്ചിട്ടില്ല; ഇനിയും എന്തെല്ലാം കിട്ടുവാൻ സാധിക്കുമെന്നറിയുന്നതിനു് സമഗ്രമായ അന്വേഷണം നടത്തിയിട്ടുമില്ല. വിദ്യാസമ്പന്നന്മാരായ കേരളീയർ ഇതിനായി അരയും തലയും മുറുക്കേണ്ടതുണ്ടു്. കേരളത്തിലെ ചരിത്രം, ഭാഷ, സാഹിത്യം എന്നിവയെല്ലാം അവരുടെ അന്വേഷണപരിധിയിൽ ഉൾപ്പെടുത്തണം. നമ്മുടെ നാട്ടിനു സ്വന്തമായൊരു സംസ്കാരവും പാരമ്പൎയ്യവും മൎയ്യാദയുമുണ്ടു്. അതിന്റെ ഏതൊരംശത്തെയെങ്കിലും സ്പൎശിക്കുന്നതിനു് പ്രയോജനപ്പെടുന്ന സത്യാന്വേഷണമത്രേ അവരുടെ പ്രത്യേകശ്രദ്ധയെ ആകൎഷിക്കേണ്ടതു്.

ശാസ്ത്രീയമായ രീതിയിൽ ഗവേഷണം നടത്തിത്തുടങ്ങേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. കഴിയാവുന്നിടത്തോളം ഇപ്പോൾതന്നെ ചെയ്യു

കയും വേണം. മാററിവെച്ചാൽ മാററിത്തമായി കലാശിക്കും. വിലയേറിയ അനവധിഗ്രന്ഥങ്ങൾ അനുനിമിഷം നമുക്കു നഷ്ടമായിക്കൊണ്ടിരിക്കുന്നു. അമൂല്യഗ്രന്ഥങ്ങളെ വിദേശികളായ പണ്ഡിതന്മാർ കയ്യിലാക്കി കേരളത്തിൽനിന്നും കടത്തുന്നതു് അപൂർവ്വമല്ല. നാൾക്കുനാൾ ഈ ചോർച്ച വർദ്ധിച്ചുവരികയുമാണു്. തനിയേ ജീർണ്ണിച്ചു് നശിക്കുന്ന ഗ്രന്ഥങ്ങൾക്കു കണക്കില്ല. ഗ്രന്ഥപ്പുരകളെ സരസ്വതീക്ഷേത്രങ്ങളെന്നോണം കരുതി സംരക്ഷിച്ചുവന്നിരുന്നകാലം ഇങ്ങിനി വരാത്തവിധത്തിൽ മറഞ്ഞു. ഇന്നു് അവശേഷിക്കുന്ന താളിയോലപ്രതികളെ സൂക്ഷിക്കുന്നതിനൊ കൈകാര്യം ചെയ്യുന്നതിനൊ വേണ്ട ഉത്സാഹം അധികംപേരും പ്രദർശിപ്പിച്ചുകാണുന്നുമില്ല. അവയോടു എന്തെന്നില്ലാത്ത വൈരസ്യം ഇന്നത്തെ യുവാക്കന്മാർക്കുണ്ടു്. ഈ ദുരവസ്ഥയ്ക്കു ഒരു പരിഹാരം ഉടനുണ്ടാകണം. ഏതു സാഹിത്യത്തിന്റേയും അടിസ്ഥാനം പ്രാചീനഗ്രന്ഥസമ്പത്താണു്. പൂർവ്വസ്വത്തുക്കളെ തേടിപ്പിടിച്ചു് നന്നാക്കി സൂക്ഷിക്കേണ്ടതു് നമ്മുടെ ക്ഷേമത്തിനു് ആസ്പദമാണല്ലൊ. മൂടമറന്നു പ്രവർത്തിച്ചാലത്തെ അനുഭവം പറയേണ്ട ആവശ്യമില്ല.

തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നുരാജ്യങ്ങളിലേയും ഗ്രന്ഥപ്പുരകളിൽ ഇപ്പോഴുള്ള ഗ്രന്ഥങ്ങൾ ഏതെല്ലാമെന്നറിയുന്നതിനൊ അവയെ സംഭരിക്കുന്നതിനൊ വേണ്ട ശ്രമം തൃപ്തികരമായി ഇതുവരെ ചെയ്തിട്ടില്ല. ഇന്നുള്ളവയെ സംഭരിക്കുകയും അവ ഉൾക്കൊള്ളുന്ന വിജ്ഞാനം വിതരണം ചെയ്യുകയുമത്രെ. ഈ പുരുഷാന്തരത്തിനു് മാതൃഭാഷയോടും സംസ്കാരത്തോടും ചെയ്യാനുള്ള ഒരു പ്രധാന കർത്തവ്യം. ഉള്ളതെല്ലാം സംഭരിക്കുന്നതിനും സൂക്ഷിക്കുന്നതിനും അതാതു ഗവമ്മെൻറ് ശ്രദ്ധിച്ചാലേ സാധിക്കയുള്ളു. ഈയ്യിടെയായി തിരുവിതാംകൂർ സർവ്വകലാശാലവക താളിയോല ഗ്രന്ഥശേഖരത്തിലേയ്ക്കു രാജശ്രീ എ. ഗോപാലമേനവനവർകളുടെ അക്ഷീണപ്രയത്നത്തിന്റെ ഫലമായി മാത്രം ആയിരത്തിനുമേൽ ഗ്രന്ഥങ്ങൾ രാജ്യത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ലഭിച്ചിട്ടുണ്ടെന്നുള്ളതു് സ്മരണീയമാണു്. തിരുവനന്തപുരം, എറണാകുളം, കോഴിക്കോട്ട് എന്നീ മൂന്നുപട്ടണങ്ങളിൽ, അതാതു രാജ്യത്തിൽനിന്നു് ലഭിക്കാവുന്ന താളിയോലഗ്രന്ഥങ്ങൾ ശേഖരിച്ചു് സൂക്ഷിക്കുന്നതിനു്, ഓരോ ഗവേഷണമന്ദിരങ്ങൾ സ്ഥാപിക്കുന്നതായാൽ ഒരു വലിയ അനുഗ്രഹമായി. സർവ്വകലാശാല വകയായി തിരുവനന്തപുരത്തുള്ള പൌരസ്ത്യഗ്രന്ഥശാല ഈ നിലയിലുള്ള ഒരു സ്ഥാപനമായിത്തീരുമെന്നതിനു സംശയമില്ല.

ഈ സ്ഥാപനങ്ങളിൽ താളിയോലഗ്രന്ഥങ്ങൾ മാത്രം സംഭരിച്ചാൽ പോരാ താനും. കേരളത്തിന്റെ നാനാഭാഗങ്ങളിൽ നടപ്പുള്ള പാട്ടുകളും മററും ശേഖരിക്കുന്നതിനും ശ്രദ്ധിക്കണം. ഓരോരോ ജാതിക്കാർ ചില വിശേഷസന്ദർഭങ്ങളിൽ പ്രയോഗിച്ചുവരുന്ന ഇത്തരം

ഗാനങ്ങൾ പാരമ്പര്യവഴിക്കു വൃദ്ധന്മാരുടെ 'മനയോല'യിൽ മാത്രമാണു് ഇന്നും സ്ഥിതിചെയ്യുന്നതു്. ഇരുളടഞ്ഞ ദേശചരിത്രത്തിൽ അനല്പമായ പ്രകാശം ഇവ നൽകും. കുഞ്ചുതമ്പിപ്പാട്ടു്, കണിയാകുളംപാട്ടു്, തിരുവാതപ്പാട്ടു്, ദിവാൻവെററി, വടക്കൻപാട്ടുകൾ എന്നുതുടങ്ങിയവ വളരെ ചരിത്രപ്രാധാന്യമുള്ളവയാണു്. അതാതുകാലത്തെ സമുദായസ്ഥിതികൾ അവയിൽ പ്രതിഫലിച്ചു കാണുന്നുവെന്നതു് അവയുടെ മാററു് വർദ്ധിപ്പിക്കുന്നു. എന്നന്നേക്കുമായി മറഞ്ഞുപോകുന്നതിനു മുമ്പു് ഇവയെ സമാഹരിച്ചു് പ്രസിദ്ധപ്പെടുത്തേണ്ടതാണു്. സ്തോത്രങ്ങൾ, മുക്തകങ്ങൾ എന്നിവയും അസംഖ്യം എഴുതിസൂക്ഷിക്കാതെ വായ്പാഠമായി നിലനിന്നു വരുന്നുണ്ടു്. ഇങ്ങനെ ഗ്രന്ഥരൂപത്തിൽ രേഖപ്പെടുത്തിയിട്ടുള്ളവയും അല്ലാത്തവയുമായ സകല കൃതികളേയും സംഭരിച്ചു് സൂക്ഷിക്കുന്നതിനു് സ്ഥാപനങ്ങളുണ്ടായാൽ ഗവേഷണകലയ്ക്കു വികാസവും വൈപുല്യവും കൈവരാതെയിരിക്കയില്ല.

ഇങ്ങനെ ഗവേഷണശാലകളും പണിയെടുക്കുവാൻ ഉത്സാഹമുള്ള പണ്ഡിതന്മാരും ഉണ്ടാകണം. ഗവേഷണത്തിൽ ഏർപ്പെടുന്നവക്കു് ചില പ്രത്യേക സിദ്ധികൾ ആവശ്യമാണു്. കറയററ പാണ്ഡിത്യം, വിപുലമായ ഗ്രന്ഥപരിചയം, ക്ഷമാബലം, നിരന്തരോത്സാഹം, ഊഹാപോഹകുശലത, എന്നുതുടങ്ങിയ ഗുണങ്ങളുള്ളവരേ ഈ അരങ്ങത്തു വരേണ്ടതുള്ളു. വാളെടുക്കുന്നവക്കെല്ലാം വെളിച്ചപ്പെടാനുള്ള രംഗമല്ല അതു്. സമുദായത്തിനൊ, സാഹിത്യത്തിനൊ ഗണനീയമായ പ്രയോജനം ഗവേഷണംകൊണ്ടു ലഭിക്കണമെങ്കിൽ വിദ്യാവൃദ്ധന്മാർതന്നെ അതിൽ പ്രവർത്തിക്കണം. കേരളത്തിലെ സാഹിത്യഗവേഷണം തൃപ്തികരമായവിധത്തിൽ ഇതുവരെ വികസിച്ചിട്ടില്ല. അതിനുള്ള പ്രധാന കാരണം അനുകൂലപരിതഃസ്ഥിതികളുടെ അഭാവമാണു്. അതിൽ പ്രവർത്തിക്കുന്നവരുടെ ന്യൂനതകളും ഒട്ടൊക്കെ കാരണമായിട്ടുണ്ടു്. പരമാർത്ഥദർശനമാണു് ഗവേഷകന്റെ പരമലക്ഷ്യമെന്നുള്ളതു് നമ്മുടെ ഗവേഷകന്മാരിൽ പലരും വിസ്മരിച്ചു പ്രവർത്തിക്കുന്നു. 'ഞാൻ പിടിച്ചമുയലിനു കൊമ്പു മൂന്നെന്ന' മനഃസ്ഥിതി പ്രദർശിപ്പിക്കാത്ത ഗവേഷകന്മാർ നമ്മുടെഇടയിൽ ചുരുങ്ങും. സ്വപക്ഷസ്ഥാപനൌത്സുക്യം സത്യപ്രകാശനകാംക്ഷയെ ഗ്രസിച്ചുപോകുന്നതു് അപൂർവമല്ല. ഇതിനുംപുറമെ, കിട്ടുന്നതു് ചൂടോടെ വിളമ്പണമെന്നുള്ള അതിമോഹം അനവധാനതയ്ക്കു നിദാനമാണു്. അശ്രുതപൂർവങ്ങളായ വിവരങ്ങൾ നൽകുന്നതിനുള്ള തിടുക്കംകൊണ്ടുണ്ടാകുന്ന കുഴപ്പങ്ങൾ ചില്ലറയല്ല. കിട്ടിയ പ്രമാണങ്ങളെത്തന്നെ നിഷ്കൃഷ്ടത്തോടു് പരിശോധിക്കുന്നതിനു് ഇതിനാൽ സാധിക്കുന്നില്ല. പലഗവേഷകന്മാരും അവരവരുടെ അഭ്യൂഹങ്ങൾക്കും ഉദ്ധരണങ്ങൾക്കും ആധാരമായ താളിയോലപ്രതികളെപ്പററി ശരിയായ വിവരങ്ങൾ നൽകുകയില്ല. സ്വന്താഭിപ്രായങ്ങൾക്കനുയോജ്യമായ വിധത്തിൽ മാററങ്ങൾചെയ്തു് ഗ്രന്ഥ




മാർത്താണ്ഡവർമ്മ ഇളയരാജാവു് തിരുമനസ്സുകൊണ്ടു്.

പംക്തികളെ പ്രദർശിപ്പിക്കയും 'എന്റെ കയ്യിലുള്ള ഗ്രന്ഥത്തിലിങ്ങനെ യാണെന്നു' പ്രസ്താവിക്കയും ചെയ്യും. പ്രാചീനഗ്രന്ഥങ്ങളുടെ കാര്യത്തിൽ അവയുടെ താളിയോലപ്രതികളെപ്പററിയുള്ള പൂർണ്ണവിവരങ്ങൾ അറിയുന്നതു് വളരെ പ്രയോജനകരമാണു്. കൃഷ്ണഗാഥ, അദ്ധ്യാത്മരാമായണം, ഭാരതം എന്നു തുടങ്ങിയ കൃതികളുടെ വടക്കനും തെക്കനുമായ താളിയോല പ്രതികൾ തമ്മിൽ പ്രകടമായ പാഠഭേദങ്ങളുണ്ടു്. ഒരു പ്രതി തെക്കനോ വടക്കനോ എന്നറിയുന്നതു് പലപ്രകാരത്തിലും ഉപയോഗപ്രദമാണു്. ഗ്രന്ഥങ്ങളിൽ കാണുന്ന പാഠഭേദങ്ങൾ അവയിലുള്ളവയാണെന്നു പ്രദർശിപ്പിക്കാതെ സ്വന്തമായി നിർദ്ദേശിക്കുന്നതാണെന്നു് ഭാവിക്കുന്നവരുമുണ്ടു്. ഗവേഷകന്മാരുടെ ഇത്തരം പിത്തലാട്ടങ്ങൾകൊണ്ടു് ഗവേഷണത്തിനുണ്ടായിട്ടുള്ള മാലിന്യം നിർമ്മാർജ്ജനം ചെയ്യേണ്ടതുണ്ടു്. ഈ വിധത്തിലുള്ള ഗവേഷണസരണിയിലെ ന്യൂനതകൾ പരിഹരിച്ചെങ്കിലേ തത്ത്വദർശനമെന്ന ഏക ലക്ഷ്യം പ്രാപിക്കുവാൻ കഴികയുള്ളു.

മലയാളത്തിലെ പ്രാചീനകൃതികളുടെ പലതിന്റെയും പ്രസിദ്ധീകരണം ധാരാളം ആദർശഗ്രന്ഥങ്ങളെ ആധാരമാക്കിച്ചെയ്യാഞ്ഞതിനാൽ അവയുടെ അച്ചടിപ്പതിപ്പുകൾ 'അപപാഠാവലീഢങ്ങളും അബദ്ധജടിലങ്ങളു'മായിത്തന്നെ നിലകൊള്ളുന്നതേയുള്ളു. അവയുടെ പുതിയ പതിപ്പുകൾ ഉണ്ടാക്കുമ്പോഴെങ്കിലും വേണ്ട സംസ്കാരം വരുത്തുവാൻ പ്രസാധകന്മാർ ശ്രദ്ധിച്ചാൽ ഉപകാരമായിരിക്കും. ചന്ദ്രോത്സവത്തിനു് ഈ കഴിഞ്ഞകൊല്ലത്തിലും ഒരു പുതിയ പതിപ്പുണ്ടായിട്ടും പാഠസംസ്കാരത്തിനു് ഒന്നും ചെയ്തതായി കാണുന്നില്ല. അതിലെ—

'ഒരു രഹസി കളിച്ചാളുയ്യലാടിക്കടമ്പിൻ-
പൊഴിയിലുപചിതാംഗീ യൌവനാഭോഗയോഗ്യാ'

എന്ന പംക്തി ഈ പതിപ്പിലും അതുപോലെതന്നെ. 'പൊഴി'യെന്നതിനു് 'കൊമ്പു്'എന്നത്ഥം ഇതിലെ വ്യാഖ്യാതാവും നൽകിക്കാണുന്നു. തിരുവിതാംകൂർ സർവ്വകലാശാലവക ചന്ദ്രോത്സവത്തിന്റെ രണ്ടു താളിയോലപ്രതികളിൽ കണ്ട 'കടമ്പിൻ പൊഴിലിലുപചിതാംഗി'എന്ന പാഠം യുക്തതരമായി തോന്നി. 'പൊഴി'യെന്നതിനു് കൊമ്പെന്നത്ഥം കണ്ടിട്ടില്ല. 'പൊഴിൽ എന്നതിനു് 'ആരാമം, വനം'എന്ന അത്ഥമുണ്ടു്. 'കടമ്പിൻ കാനനേ'എന്നു് കൊടിയവിരഹത്തിലെ പ്രയോഗം ഉൽബലവുമാണു്. അതുപോലെതന്നെ,

'ത്രിജഗതി പുകൾ പൊങ്ങീടുന്നവുങ്ങുന്നനാട്ടു്'എന്ന പംക്തിയും വ്യാഖ്യാതാക്കളെ വഴിതെററിച്ചതായി കാണുന്നുണ്ടു്. താളിയോലപ്രതികളിലെ പാഠം 'പുകൾപൊങ്ങീടുന്ന പുങ്ങുന്നനാട്ടു്'എന്നാണു്. 'അവുങ്ങുന്നനാട്ടു്'എന്ന പാഠം സ്വീകരിച്ചുകൊണ്ടു് അവങ്ങൂറിനു് അങ്ങനെയൊരു പേരു പണ്ടുണ്ടായിരുന്നുവെന്നും മററും നിരാലംബമായി വ്യാഖ്യാതാവിനു് ഊഹിക്കേണ്ടിവന്നു. വടക്കുംനാഥക്ഷേത്രത്തിൽനിന്നുള്ള ശംഖുവിളി കേൾക്കാനും പ്രദക്ഷിണാവർത്തജലയായ നദിയുടെ സാന്നിദ്ധ്യ

മുണ്ടാകാനും പൂങ്കന്നമായെങ്കിലേ പ്രസക്തിയുള്ളുവെന്ന പരമാൎത്ഥവും വ്യാഖ്യാതാവു് വിസ്മരിച്ചു. അതുപോലെ—

'കേനാപി കേരളവധൂഹൃദയാരവിന്ദ
ബാലാതപേന കവിനാ കവിതാപദാനാ'

എന്നു് മൂന്നുപതിപ്പുകളിലുമുള്ള പാംക്തിയിൽ 'കവിനാ കലിതാപദാനാ' എന്ന പാഠഭേദം കുറെക്കൂടി സമഞ്ജസമായി സഹൃദയന്മാക്കു് തോന്നിയിരിക്കയില്ല. ഇങ്ങനെ കൂടുതൽ സ്വീകാൎയ്യവും യുക്തതരവും ആയ പാഠങ്ങൾ താളിയോലപ്രതികൾ ധാരാളം പരിശോധിച്ചാൽ ലഭിച്ചുവെന്നുവരും.

'കെ. വി. എം' ഈയിടെ വ്യാഖ്യാനത്തോടുകൂടി പ്രസിദ്ധംചെയ്ത 'ഗിരിജാകല്യാണ'ത്തിൽ ഇക്കാൎയ്യത്തിൽ ഏറെക്കുറെ ശ്രദ്ധിച്ചിരിക്കുന്നതു് ആശ്വാസപ്രദമാണു്. മുമ്പുള്ള പതിപ്പിലെ ഏതാനും അപപാഠങ്ങളെ പരിഹരിച്ചു് ശുദ്ധമാക്കുന്നതിനു് അദ്ദേഹത്തിനു് കഴിഞ്ഞിട്ടുണ്ടു്. എന്നാൽ 'ലീലാതിലക'ത്തിന്റെ പുതിയ പതിപ്പിൽ വേണ്ട സംസ്കാരം ചെയ്തുതുമില്ല. ശ്രീമാൻ ശിരോമണി കൃഷ്ണൻനായർ ചൂണ്ടിക്കാണിച്ച ചില അപപാഠങ്ങളെ ഒരു അനുബന്ധമായി ചേൎത്തിരിക്കുന്നേയുള്ളു. ഭാഷാ രാമായണചമ്പു, ഭാരതചമ്പു, കണ്ണശ്ശകൃതികൾ, എന്നുതുടങ്ങിയ പല പ്രാചീനകൃതികളുടെ പതിപ്പുകളിലും ശുദ്ധപാഠം തന്നെയാണെന്നു പറയുന്നതിനു് നിവൃത്തിയില്ല. കൂടുതൽ ഭാഗങ്ങളും പാഠഭേദങ്ങളും അവയുടെ താളിയോലപ്രതികളിൽ കാണാനുണ്ടു്. ഇനിയും ഇവയുടെ പുതിയപതിപ്പുകൾ ഉണ്ടാക്കേണ്ടിവരുന്ന അവസരത്തിലെങ്കിലും കിട്ടാവുന്നിടത്തോളം മാതൃകകൾ ശേഖരിച്ചു് പരിശോധിച്ചു് പാഠങ്ങളെ ശുദ്ധമാക്കുവാൻ ശ്രമിച്ചാൽ കൊള്ളാം.

പ്രാചീനഗ്രന്ഥങ്ങളെ സംബന്ധിച്ചു് പരിപൂൎണ്ണമായ ജ്ഞാനം ഗവേഷണത്തിന്റെ അഭിവൃദ്ധിയെ ആശ്രയിച്ചിരിക്കുന്നു. ശരിയായ സാഹിത്യചരിത്രവും നിഘണ്ടുനിൎമ്മാണവും തൃപ്തികരമാകണമെങ്കിൽ പ്രാചീനഗ്രന്ഥങ്ങളെക്കുറിച്ചു് കുലങ്കഷമായ ഗവേഷണം നടത്തേണ്ടിയിരിക്കുന്നു. പഴയകാലത്തു പ്രചാരത്തിലിരുന്നവയും ഇപ്പോൾ തിരോധാനം ചെയ്തിരിക്കുന്നവയുമായ അനവധി പദങ്ങളും വിശേഷപ്രയോഗങ്ങളും പ്രാചീനഗ്രന്ഥങ്ങളിലുണ്ടു്. ഇവയെക്കൂടി ചേൎത്തെങ്കിലേ നിഘണ്ടുവിന്റെ ശരിയായ പ്രയോജനം സിദ്ധിക്കയുള്ളു. സാഹിത്യചരിത്രത്തിലെ പല പ്രശ്നങ്ങൾക്കും ഇതുവരെ ശരിയായ ഉത്തരം ലഭിച്ചിട്ടില്ല. മിക്ക പ്രാചീനകൃതികളുടേയും കാലം, ഗ്രന്ഥകൎത്താവു്, എന്നു തുടങ്ങിയ കാൎയ്യങ്ങളിൽ അവസാനതീൎച്ചകൾ ഉണ്ടായിട്ടുമില്ല. മഴമംഗലം നമ്പൂതിരിമാരിൽ നൈഷധചമ്പുവിന്റേയും ജ്യോതിഷഗ്രന്ഥങ്ങളുടേയും രചിതാക്കന്മാർ ആരെല്ലാമെന്നു് ഖണ്ഡിതമായി തീൎച്ചപ്പെടുത്തണമെങ്കിൽ ഉപരിഗവേഷണം അത്യാവശ്യമാണു്. പ്രാചീനഗ്രന്ഥങ്ങളുടെ പാഠനിൎണ്ണയമാണു് ആദ്യ

# പ്രേമധാമം.

(രാജശ്രീ ഡി. സെബാസ്ററ്യൻ തകടിയേൽ എം. എ.
എസ്. ബി. കാളേജ്, ചങ്ങനാശേരി.)

ഹൃദയംമയക്കുന്ന പുഞ്ചിരിതൂകിയാ-
മധുരാംഗി വന്നിട്ടുമെന്നരുകിൽ;
അവളുടെയാഗതികൊണ്ടുതാനെപ്പൊഴു-
മസുലഭ സന്തോഷം കൈവരിക്കും;
കഴിവതുപോലെ സപര്യനടത്തിയ-
ക്കമനിക്കു സംതൃപ്തി ചേർത്തിടുംഞാൻ.

അവളുടെയൊററനോട്ടം പതിച്ചീടുമ്പോ-
ളവസിതമാകുമെൻ ദുഃഖമെല്ലാം.
നരലോകത്തിന്റെ കപടത കണ്ടുഞാൻ
പരവശചിത്തനായ്ത്തീർന്നിടുമ്പോൾ,
കനിവററ മർത്ത്യർതൻ കാകോളദൃഷ്ടിയെൻ
കരളിനു വേദന ചേർത്തിടുമ്പോൾ,
പുതുനിലാപ്പുഞ്ചിരി തൂകിക്കൊണ്ടെന്നുടെ
ഹൃദയാപഹാരിണി വന്നുചേരും.
അഥവാ ഞാൻജീവിതമേററവും ഭാരമായ്
കരുതിക്കഴിച്ചേനേ വാസരങ്ങൾ

മലരിലും വാർമഴവില്ലിലും, പൊന്നൊളി-
പ്പുലരിയിലുമെന്നപോലെ തന്നെ
ഉഴലും ദരിദ്രർതൻ നെഞ്ചിടിപ്പിങ്കലും
മിഴിനീരിലുമുണ്ടെൻ പ്രേമധാമം.

---

മായി ചെയ്യേണ്ടതു്. മററു പ്രശ്നങ്ങളെ അഭിമുഖീകരിക്കുമ്പോൾ ഗ്രന്ഥഭാഗങ്ങളെ പ്രമാണമായി സ്വീകരിക്കേണ്ടിവരുന്നതിനാൽ, പാഠങ്ങളുടെ നിശ്ചയമില്ലായ്മ കുഴപ്പങ്ങൾ വർദ്ധിപ്പിക്കുകയേയുള്ളൂ. പ്രാചീനഗ്രന്ഥങ്ങളെക്കുറിച്ചു് പരിപൂർണ്ണ ജ്ഞാനം ലഭിക്കുന്നതിനു മുമ്പു് നിർമ്മിക്കുന്ന സാഹിത്യചരിത്രം ആരുതന്നെ എഴുതിയാലും അപൂർണ്ണമായിരിക്കാനാണെളുപ്പം. ഭാഷാചരിത്രത്തിന്റെ നിലയും ഇതുതന്നെ. കേരളപാണിനീയം രണ്ടാംപതിപ്പുണ്ടായശേഷം അനവധി പ്രാചീനഗ്രന്ഥങ്ങൾ പ്രസിദ്ധങ്ങളായിട്ടുണ്ടു്. അവയെക്കൂടി ആസ്പദമാക്കി ശബ്ദപരിണാമക്രമങ്ങളേയും മററും വിശദമാക്കുന്ന ആഗമികവ്യാകരണം ഉണ്ടാകേണ്ടിയിരിക്കുന്നു. സാഹിത്യഗവേഷണം അഭിവൃദ്ധി പ്രാപിക്കുന്നതോടുകൂടി ഇവയുടെയെല്ലാം സൌകര്യങ്ങളും വർദ്ധിക്കും. പണ്ഡിതന്മാർ ഗവേഷണകലയിൽ കൂടുതൽ ആത്മാർത്ഥതയോടും ഉത്സാഹത്തോടും സത്യസന്ധതയോടും പ്രവർത്തിച്ചാൽ, അതു് നാട്ടിനും മാതൃഭാഷയ്ക്കുംവേണ്ടി ചെയ്യുന്ന മഹാസേവനമായിരിക്കും.

---

# ഉദയഗിരിക്കോട്ട.

(ബ്രഹ്മശ്രീ കെ. ലക്ഷ്മിനാരായണയ്യർ ബി. എ. ബി. എൽ. പത്മനാഭപുരം.)

തിരുവിതാംകൂറിലെ ചരിത്രപ്രസിദ്ധമായ സ്ഥലങ്ങളിൽ വച്ച് അതിപ്രധാനമായതു് പത്മനാഭപുരത്തെ ഉദയഗിരിദുർഗ്ഗമാണെന്നു് തിരുവിതാംകൂർ സന്ദർശിച്ചിട്ടുള്ള വിശിഷ്ടാതിഥികൾ ഏവരും സമ്മതിച്ചിട്ടുള്ളതാണു്. പ്രസ്തുത ദുർഗ്ഗനിർമ്മാണത്തിനു് ഹേതുഭൂതമായ പരിതസ്ഥിതികൾ സാധാരണക്കാർക്കു് ഇന്നും ഒരു പരമരഹസ്യമായി ശേഷിക്കുന്നു. പ്രഖ്യാതനായ യുസ്റ്റേഷ്യസ് ഡിലനായി എന്ന ഡച്ചുയോദ്ധാവാണു് ഈ കോട്ട കെട്ടുന്നതിനു് കാരണക്കാരൻ. പതിനെട്ടാംശതകത്തിന്റെ മദ്ധ്യത്തിൽ ബാലമാർത്താണ്ഡവർമ്മ എന്ന വിശ്വവിശ്രുതനായ മഹാരാജാവിന്റെ കാലത്തു് ഈ പംക്തി നിർമ്മിക്കപ്പെട്ടു. അന്നത്തെ തിരുവിതാംകൂർ ദേശിങ്ങനാട്ടുവരെ മാത്രം വ്യാപിച്ചിരുന്നതും തീരെ ചെറുതും ആയിരുന്നു. ഇന്നത്തെ വടക്കൻതാലൂക്കുകൾ അന്നു് ചെറിയ ചെറിയ രാജാക്കന്മാരുടേയും ഇടപ്രഭുക്കന്മാരുടേയും ദുർഭരണത്തിനും കൊള്ളക്കും വിധേയമായിരിക്കയായിരുന്നു. ഈ രാജ്യങ്ങളെ കീഴടക്കുന്നതിൽ മാർത്താണ്ഡവർമ്മ മഹാരാജാവിനെ സഹായിച്ചതു് രാമയ്യൻദളവാ, ഡിലനായി എന്നീ രണ്ടു സേനാനായകന്മാരായിരുന്നു. അവർ ഇരുവരും ജീവാവസാനം വരെ മഹാരാജാവിനെ കൃത്യനിഷ്ഠയോടും ഭക്തിയോടുംകൂടി സേവിച്ചു.

പതിനെട്ടാംനൂറ്റാണ്ടിന്റെ മദ്ധ്യഘട്ടം ഇൻഡ്യാചരിത്രത്തിൽ അതിപ്രാധാന്യമർഹിക്കുന്ന ഒരു കാലമായിരുന്നു. കച്ചവടത്തിനായി ഇൻഡ്യയിൽ കാലുകുത്തിയ പല യൂറോപ്യൻരാജ്യക്കാരും ആക്രമണത്തിനും ചൂഷണത്തിനും ഒരുമ്പെട്ടു. ബംഗാളിൽ, ഇംഗ്ലീഷുകാരും ഫ്റഞ്ചുകാരും തമ്മിൽ രാഷ്ട്രീയപ്രാബല്യത്തിനുവേണ്ടി നിരന്തരം പോരാടിക്കൊണ്ടിരുന്നു. അതു് പ്ലാസിയുദ്ധത്തിൽ അവസാനിക്കയും ഫ്റഞ്ചുകാർ പരാജിതരാകയും ചെയ്തു. പ്രസ്തുത തോൽവി, ഇൻഡ്യയിലൊരു സാമ്രാജ്യം സ്ഥാപിക്കണമെന്നുള്ള ഫ്റഞ്ചുകാരുടെ ആഗ്രഹത്തെ അസ്തമിപ്പിക്കയും ചെയ്തു. തദ്വാരാ പശ്ചിമബംഗാളിൽ ഇംഗ്ലീഷുകാർക്കു പ്രാബല്യം സിദ്ധിച്ചു. അതുപോലെതന്നെ തെന്നിൻഡ്യയിൽ, പോർട്ടുഗീസുകാരും ഡച്ചുകാരും തമ്മിൽ യുദ്ധം നടന്നുകൊണ്ടിരുന്നു. ഡച്ചുകാർ, നയതന്ത്രശാലികളായിരുന്നതിനാൽ അവരുടെ കാര്യസാദ്ധ്യത്തിനുവേണ്ടി, നാട്ടുരാജാക്കന്മാരെ തമ്മിൽതല്ലിക്കുന്നതിൽ ഉത്സാഹിച്ചിരുന്നു. പക്ഷെ, നിർഭാഗ്യവശാൽ, കുളച്ചൽയുദ്ധത്തിൽ അവർ തോല്പിക്കപ്പെട്ടു. പ്രസ്തുത

യുദ്ധത്തിൽ തിരുവിതാംകൂർ നായർപട്ടാളം ഡച്ചുകാരെ നിശ്ശേഷം പരാജിതരാക്കയും 24 പേരെ ബന്ധനസ്ഥരാക്കയും ചെയ്തു. ഇതു് 1741 ജൂലായിമാസത്തിലാണു് സംഭവിച്ചതു്. തടവുകാരെ സൌമ്യതയോടെ സൂക്ഷിക്കുന്നതിനു് മഹാരാജാവു് പ്രത്യേകം നിഷ്കർഷിച്ചു. പ്രസ്തുത തടവുകാരിലൊരാളായ ഡിലനായി അയാളുടെ ശേഷിയും ശേമുഷിയും സാമർത്ഥ്യവും ആത്മാർത്ഥതയുംകൊണ്ടു് മഹാരാജാവിന്റെ പ്രീതിസമ്പാദിച്ചു്, അധികംതാമസിയാതെ തിരുവിതാംകൂർസൈന്യത്തിൽ ഒരു ഉന്നതസ്ഥാനംകരസ്ഥമാക്കി. ഇപ്രകാരം നായർപട്ടാളത്തിന്റെ ഒരു പ്രധാന വിഭാഗത്തിന്റെ തലവനായപ്പോൾ അദ്ദേഹത്തിനു 26 വയസ്സുമാത്രമേ ഉണ്ടായിരുന്നുള്ളു. പുതിയ ഉദ്യോഗത്തിൽ അസാമാന്യമായ സാമർത്ഥ്യം പ്രദർശിപ്പിച്ചതിനാൽ 'വലിയ കപ്പിത്താൻ' എന്ന സ്ഥാനവും ലഭ്യമായി. നായർപട്ടാളത്തെ അദ്ദേഹം തനിയൂറോപ്യൻരീതിയിൽ പരിശീലിപ്പിച്ചു.

യുദ്ധഭീതിമൂലം കോട്ടകൊത്തളങ്ങളുടെ ആവശ്യം മനസ്സിലാക്കി ഡിലനായി അതിനായി ഉദ്യമിച്ചു. അദ്ദേഹം നിർമ്മിച്ചതിൽ ഏററവും പ്രാധാന്യമർഹിക്കുന്നതു് ഉദയഗിരി ദുർഗ്ഗമാണു്. ഹിന്ദുക്കളുടെ പരമവിദ്വേഷിയായിരുന്ന ടിപ്പുസുൽത്താന്റെ ആക്രമണം ആസന്നമായിരുന്നതിനാൽ രാജ്യത്താകെയുള്ള ദുർഗ്ഗപംക്തികളെ പുതുക്കി ശരിയാക്കി. ടിപ്പുസുൽത്താന്റെ വിക്രമങ്ങൾ ജി. എ. ഹെൻട്രിയാൽ വിരചിതമായ "മൈസൂർ കടുവാ" എന്ന ഗ്രന്ഥത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. രാമയ്യൻദളവായുടെ സഹായത്തോടുകൂടി ഡിലനായി നായർപട്ടാളത്തെ ടിപ്പുവിനെതിരായി നയിച്ചു് മൈസൂർപടയെ തോല്പിച്ചോടിച്ചു.

ഒന്നാന്തരം കരിങ്കൽകൊണ്ടു നിർമ്മിക്കപ്പെട്ടിട്ടുള്ള ഉദയഗിരിദുർഗ്ഗത്തിനു് 18 അടി ഉയരവും 15 അടി ഘനവുമുണ്ടു്. 90 ഏക്കർ സ്ഥലം അതിലുൾപ്പെടുന്നു. ഇതിൽ മുക്കാൽ ഭാഗവും കരിങ്കല്ലുകളാൽ നിബിഡമായ കുന്നുംപുറമാണു്. വലിയ തോക്കുകൾ സ്ഥാപിക്കാൻതക്ക സ്ഥലസൌകര്യങ്ങളും അതിൽ സജ്ജീകരിച്ചിട്ടുണ്ടു്. ആകപ്പാടെ ദുർഗ്ഗത്തിനു് ഒരു ഭീമാകാരമുണ്ടു്. ഡിലനായി അസാമാന്യ ദേഹശക്തിയുള്ള ആളായിരുന്നു എന്നാണു് കേൾവി. ദുർഗ്ഗനിർമ്മാണത്തിനു് വേണ്ടത്ര ആശാരിമാരെ ലഭിക്കാഞ്ഞതിനാൽ അദ്ദേഹം ഒരൊററ ആനയുടെ സഹായത്തോടുകൂടിയാണു് ആ കരിങ്കല്ലുകൾ മുഴുവൻ അത്യന്തം ആകർഷകമായ രീതിയിൽ പടുത്തു് കെട്ടി പൊക്കിയതു്.

മാർത്താണ്ഡവർമ്മമഹാരാജാവിനെ 36 കൊല്ലത്തോളം സേവിച്ചതിനുശേഷം 1777-ൽ 62-ാമത്തെ വയസ്സിൽ അദ്ദേഹം പരലോകപ്രാപ്തനായി. ആ മഹാന്റെ അവശിഷ്ടങ്ങൾ, ആ കോട്ടയ്ക്കകത്തുള്ളതും ഒരു കാലത്തു് റോമൻകത്തോലിക്കർ ആരാധനയ്ക്കായി ഉപയോഗിച്ചിരുന്നതുമായ ഒരു ചെറിയ പള്ളിയിൽ നിക്ഷേപിക്കപ്പെട്ടു. തിരുവിതാംകൂറിനു വേണ്ടി വളരെ പ്രയത്നിച്ചിട്ടുള്ള അദ്ദേഹത്തിന്റെ സ്മരണയെ എന്നെ

# പൊട്ടിച്ചിരിക്കുവാൻ.

(വെണ്ണിക്കുളം)

എട്ടാണ്ടിനപ്പുറത്താരായിരുന്നു ഞാൻ?-
പെട്ടിച്ചിരിക്കുവാൻ തോന്നുന്നിതിപ്പോഴും!
അന്നെൻെറ ഭാവവും, ഭാഷാപ്രയോഗവു-
മൊന്നിനൊന്നേറുന്നൊരദ്വൈത ബുദ്ധിയും,
സ്നാനവും, മന്ത്രവും, പൂജാക്രമങ്ങളും,
ധ്യാനവും, മൗനവും, കണ്ടുകൊണ്ടാദരവേ,
‘സന്യസിച്ചീടാനൊരുങ്ങുന്നു, യൗവനം
തന്നിലിബ്ഭാഗ്യവാനെന്നായി, നാട്ടുകാർ,
‘ഒക്കയും’ കൈവിട്ടു കാട്ടുകേറിട്ടുമി-
ച്ചെക്കനെന്നോതിനാളുന്നു മുത്തശ്ശിയും:
എട്ടാണ്ടിനപ്പുറത്താരായിരുന്നു ഞാൻ?-
പൊട്ടിച്ചിരിക്കുവാൻ തോന്നുന്നിതിപ്പോഴും!

II

കാരണം കണ്ടീല തെല്ലുമന്നാളിൽ ഞാൻ
നാരീകുലത്തെപ്പഴിക്കാതിരിക്കുവാൻ.
സ്ത്രീയെന്നസത്വം വമിക്കും വിപത്തിൻെറ
തീയേററു പൊള്ളാത്ത ജീവിതം, ജീവിതം!
ഭാര്യയെപ്പോററാൻ ഞെരുങ്ങുന്ന ഭോഷനും
ഭാരം വലിക്കുന്ന കൂററനും, കൂട്ടുകാർ.

---

ന്നേയ്ക്കും നിലനിർത്തുവാൻവേണ്ടി, ആയുധചിഹ്നങ്ങൾ കൊത്തപ്പെട്ടിട്ടുള്ള ഒരു വിചിത്രസ്മാരകസ്തംഭം അവിടെ സ്ഥാപിക്കപ്പെടുകയുംചെയ്തു. അതിൽ ലത്തീൻഭാഷയിൽ ഇപ്രകാരം കൊത്തിയിട്ടുണ്ടു് “പാന്ഥാ! നിൽക്കുക, മുപ്പത്താറുവർഷം തിരുവിതാംകൂർ സർവ്വസൈന്യാധിപനായി മഹാരാജാവിനെ സ്നേഹാദരഭക്തിയോടെ സേവിച്ച യുസ്റ്റേഷ്യസ് ബെനഡിക്റ്റ് ഡിലനായി ഇതാ ഇവിടെ ശയിക്കുന്നു. യുദ്ധംചെയ്തും ഭയപ്പെടുത്തിയും കായംകുളം മുതൽ കൊച്ചിവരെയുള്ള രാജ്യങ്ങൾ തൻെറ രാജാവിനുവേണ്ടി അദ്ദേഹം കീഴടക്കി. അദ്ദേഹത്തിൻെറ ജീവിതതീർത്ഥാടനം 62 വർഷവും 5 മാസവുംകൊണ്ടു്, 1777-ൽ അവസാനിപ്പിച്ചു. ആ മഹാൻെറ ആത്മാവു് നിത്യശാന്തിയടയട്ടെ!”

—o—

അങ്ങുമിങ്ങും നിന്ന രണ്ടുപേരെന്തിനോ,
തങ്ങളിൽ ചേരുന്നു താരുണ്യവേളയിൽ;
അന്നുതൊട്ടന്യോന്യ വിശ്വാസമെന്നിയേ
മുന്നോട്ടു പോകുന്ന പോക്കുകാണേണ്ടതാം.
പുത്തൻസുമങ്ങളിൽ പൂന്തേനിരക്കുന്ന
മത്തദ്വിരേഫമായ് ഭർത്താവു മാറിടാം;
മാനവർക്കൊക്കെയും ചെന്നുമുങ്ങായ്‌വരും
സ്നാനഘട്ടംപോലെ തീർന്നിടാം കാന്തയും!
എന്നാലുമാരണ്ടുപേരും പിരിഞ്ഞിടാ-
തൊന്നിച്ചു ജീവിച്ചുകൊള്ളണം പിന്നെയും!
എന്തിനിദ്ദാമ്പത്യ കാരാലയത്തിലേ-
യ്ക്കുന്തിവിട്ടീടുന്നു സാധുലോകത്തെ നാം?
എട്ടാണ്ടിനപ്പുറത്താരായിരുന്നു ഞാൻ?-
പൊട്ടിച്ചിരിക്കുവാൻ തോന്നുന്നിതിപ്പൊഴും!

III

ബുദ്ധന്റെ ജീവിതഗ്രന്ഥം വിളക്കുന്നൊ-
രദ്ധ്യായമെപ്പോഴുമോർമ്മിച്ചിരുന്നു ഞാൻ.
പുത്രനെ പ്രാപഞ്ചികാശാവിശേഷമാം
പുഷ്പതല്പത്തിൽ ശയിപ്പിച്ചുകൊള്ളുവാൻ,
'വിശ്രമാരണ്യ'മെന്നുള്ള നാമത്തോടേ
വിശ്വത്തിലച്ഛൻ ചമച്ചു വിണ്ണോർപുരം.
ദൈവംപ്രസാദിച്ചു തീർത്ത പൊന്മേനിയിൽ
യൌവ്വനോന്മാദം തുളുമ്പുമാറാദരാൽ
അങ്ങുചെന്നെത്തിനാരപ്സരസ്ത്രീകളും
മങ്ങുന്ന ലാവണ്യധാമങ്ങളായിരം;
സുന്ദരനീലാംബരത്തിൽ തിളങ്ങിടും
ചന്ദ്രനെച്ചൂഴുന്ന താരാളിപോലവേ.
കന്ദർപ്പദർപ്പണംപോലെ ശോഭിക്കുമ-
ക്കമ്രമാം ഗണ്ഡംതുലോം തുടുക്കുംവിധം,
പുള്ളിമാൻ കണ്ണിമാർ മന്ദാക്ഷമുൾക്കൊണ്ടു
കള്ളക്കടക്കണ്ണെറിഞ്ഞു നിന്നീടവേ,
ശ്രീരത്നകംബളം തന്നിൽപ്പടിഞ്ഞിരു-
ന്നാരക്ത പങ്കേരുഹാഭമാം പാണിയാൽ,
കൊങ്കത്തടത്തോടുരുമ്മുന്ന വീണതൻ
പൊൻകമ്പി മീട്ടിസ്സുഃഖനപാടീടവേ,
നീളുന്ന സംഗീതവാദ്യഘോഷത്തോടേ
താളത്തിനൊപ്പിച്ചു നൃത്തമുതിർക്കവേ,
തെന്നലിൽപ്പാറുന്ന നേർത്തവെൺപട്ടുമായ്
പൊന്നൂയലാടിത്തിമർത്തു കൂത്താടവേ,

ഏറ്റടലർപ്പൊയ്കയിലഭ്നഗ്നാംഗങ്ങ-
ളോടേ കണങ്ങിക്ഷതിച്ചു നിന്നീടവേ,
മംഗളാകാരനിൽ സുപ്തനായ്ത്തങ്ങിയോ-
രംഗജൻ തെല്ലൊന്നനങ്ങിയില്ലത്ഭുതം!
പാടിപ്പുളച്ചുകൊണ്ടാരണ്യഭൂമിയിൽ
ക്രീഡിച്ചുപായുന്ന മഞ്ജുനീർച്ചോലകൾ
കൂടിമേളിക്കവേ, മധ്യസ്ഥമാം ശിലാ-
കൂടംകണക്കേ കുലുങ്ങാതെ ശാന്തനായ്
മാരജിത്തുന്മേഷമററിരുന്നീടവേ
നാരീ പരാജയം നാട്ടിൽ പ്രസിദ്ധമായ്:

IV

ദീനക്കിടക്കയിൽ, ശുശ്രൂഷചെയ്യുവാൻ
'മീനാക്ഷി' വന്നെൻെറ കൈ പിടിച്ചീടവേ,
'അയ്യോ! തൊടേണ്ടെന്നു ചൊല്ലുവാൻ വെമ്പിനേൻ
മയ്യാഭ മന്ത്രിച്ചു, മിണ്ടാതടങ്ങുവാൻ.
താനേ വഴങ്ങിക്കൊടുത്തേനവർക്കു ഞാൻ
വാനീര,മാപഗയ്ക്കെന്ന മട്ടെന്തിനോ?
കൈയ്പേറുമെന്തോ മരുന്നു കൈത്താരില്ല-
മല്ലസ്മിതൌഷധം ചോരി വായിങ്കലും
ഏന്തിത്തിയാർദ്രയാ യെത്തുമപ്പെണ്ണിനെ-
ശ്ശാന്തിതൻ ദിവ്യാവതാരമായ്ക്കണ്ടു ഞാൻ.
ഒന്നിച്ചുറങ്ങിടും ഞാനുമെൻസ്ത്രീജന-
നിന്ദനോത്സാഹവുമായിടയ്ക്കാദ്യമായ്.
ഉററുനോക്കീട്ടമക്കന്യാമുഖത്തുഞാൻ
മററാരുമില്ലാത്തനേരം ദിനേദിനേ.
അററംചുരുണ്ടോരളകന്തളം, ബാലേന്ദു-
നെററിത്തടം, ചില്ലി,യെല്ലാം മനോരമം!
രോഗാക്രമത്താൽക്കുറഞ്ഞുവന്നീടവേ,
രാഗമെന്നുൾക്കാതിലോതി രഹസ്യമായ്:-
"ഏകനായെന്തിന്നു താങ്ങുന്നു യൌവ്വനം?
ലോകത്തിനത്രയ്ക്കുവേണ്ട, സിദ്ധാർത്ഥരെ;
പൂരുഷവീര്യം പുലർത്തും പവിത്രയാം
നാരിയെക്കൂടാത്ത ജീവിതം നീരസം."
വിസ്തരിച്ചീടുന്നതെന്തിനിനീയുള്ളവൻ
ശത്രുഹസ്തങ്ങളിൽ ചാഞ്ഞപോരാളിയായ്;
കുട്ടികൾക്കച്ഛനായ്ത്തൊട്ടിലാട്ടുന്നിതാ,
പൊട്ടിച്ചിരിക്കുവാൻ തോന്നുന്നിതിപ്പൊഴും.

---



സേതുപാൎവ്വതീഭായി മഹാറാണി തിരുമനസ്സുകൊണ്ടു്.

## നാസികളുടെ "ജീവിതലാളിത്യം."

(രാജശ്രീ എൻ. കെ. മാധവൻനായർ ബി. എ.)

ഹിററ്ലർ ഉൾപ്പെടെയുള്ള നാസിനേതാക്കന്മാരുടെ ജീവിതലാളിത്യത്തെപ്പററി നാം വളരെയൊക്കെ കേൾക്കാറുണ്ട്. അതുഃകേട്ട തഴമ്പിച്ചവക്ക് ഈയിടെ പ്രസിദ്ധീകരിച്ച ഒരു ജമ്മൻഗ്രന്ഥത്തിലെ ചില വിവരങ്ങൾ രസാവഹമായിരിക്കും. കൈക്കൂലിയും കൊള്ളയും ജമ്മനിയിലെ ഉദ്യോഗസ്ഥന്മാരുടെ ഇടയിൽ നടനംചെയ്യുന്നു. ഹിററ്ലരുടെ പരിചാരകവൃന്ദങ്ങൾക്കുള്ള ചെലവുതന്നെഅതിഭയങ്കരമാണ്. ചാൻസറിലുള്ള അദ്ദേഹത്തിൻെറ മുറികളുടെ രാമണീയകതയും, വിഭവസമൃദ്ധിയും, ഏതൊരു അമ്മേരിക്കൻകോടീശ്വരൻെറ കൊട്ടാരത്തിൻെറയും പിന്നിലല്ല. മ്യൂനിച്ചിനടുത്തുള്ള അദ്ദേഹത്തിൻെറ മഹാസൌധം ലോകത്തിലെ മഹാശ്ചര്യങ്ങളിലൊന്നാണ്. ശാസ്ത്രകാരൻെറ ധിഷണാവൈഭവവും, കലാകാരൻെറ കലാചാതുരിയും, അതിൽ സമ്മിളിതസമ്മേളനം ചെയ്തിരിക്കുന്നു. സംഖ്യയില്ലാത്തവിധത്തിൽ മോട്ടോർകാറുകളും വിമാനങ്ങളും ഹിററ്ലരുടെ സ്വന്തആവശ്യത്തിനായി കരുതപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിന്ന് യാത്രചെയ്വാനുള്ള സ്പെഷ്യൽട്രെയിനിനെപ്പററി വർണ്ണിക്കപോയിട്ട് ചിന്തിക്കുകകൂടി വയ്യ. കപ്പീൻതോട്ടിൽ അദ്ദേഹത്തിൻെറ ആജ്ഞയെ പ്രതീക്ഷിച്ച് ഒരു കപ്പൽ തയാറായി കിടക്കുന്നു. ഈ സ്ഥിതിയും ഫ്റഞ്ചുപ്രസിഡണ്ടിൻെറ സ്ഥിതിയുമായി ഒരു സാമ്യവുമില്ല. പ്രസിഡണ്ട് എന്നുള്ള നിലക്ക് ഹിററ്ലർ 300,000 മാക്ക് ശമ്പളം പററുന്നുണ്ട്. ഇതിനു പുറമെ 'മെയിൻകാംഫി'ൽനിന്നുള്ള ആദായവുമുണ്ട്. പ്രസ്തുത പുസ്തകത്തിൻെറ കാപ്പികൾ സകല ഗ്രന്ഥശാലകളിലും വിദ്യാലയങ്ങളിലും കച്ചേരികളിലും ആഫീസുകളിലും സൂക്ഷിച്ചിരിക്കണമെന്നാണ് ചട്ടം. പുതുതായി വിവാഹം കഴിക്കുന്ന ദമ്പതികൾക്ക് വിവാഹരജിസ്റ്റർ ആഫീസിൽനിന്ന് ഇതിൻെറ ഒരു പ്രതി സംഭാവനചെയ്യുന്നു. ഈ പുസ്തകങ്ങളെല്ലാം പ്രസാധകന്മാരിൽനിന്ന് വാങ്ങിക്കണമെന്നു പ്രത്യേകിച്ച് പറയേണ്ട ആവശ്യമില്ലല്ലോ. 12 ഷില്ലിംഗിന്ന്വില്ക്കുന്ന പ്രസ്തുത പുസ്തകത്തിൻെറ 70ലക്ഷത്തിൽപരം പ്രതികൾ 1938 അവസാനംവരെ ചെലവായിട്ടുണ്ടെന്നറിയുമ്പോൾ ഇതിൽനിന്നുള്ള സമ്പാദ്യം നമുക്കൂഹിക്കാമല്ലോ.

ഹിററ്ലരുടെവലത്തുകയ്യായ ഗോറിംഗിൻെറ സ്ഥിതിയോ? 1932 വരെ ഒരു വെറും വ്യോമയാനസൈന്യ ഉദ്യോഗസ്ഥനായിരുന്ന അദ്ദേഹം ഇന്ന് ലോകത്തിലെ ഏററവും വലിയ ധനവാന്മാരിൽ ഒരാളായിരിക്കുന്നു. ഈ സമ്പാദ്യം എവിടന്ന്? ദാരിദ്ര്യകാലത്തു് നടത്തിക്കൊണ്ടി

ടുന്ന പാരച്ച്യൂട്ടുവ്യവസായത്തിൽനിന്നോ? അല്ല. കാറിനോഹാൾ എന്നു പേരിനാൽ അറിയപ്പെടുന്ന അദ്ദേഹത്തിന്റെ മോഹനസൌധം കാണുവാൻ കൂടക്കൂടെ പാർട്ടികൾക്കു ക്ഷണിക്കപ്പെടുന്നവക്കു ഭാഗ്യമുണ്ടു്. റോമൻചിത്രകാരന്മാരുടെ പാടവത്തെ പ്രത്യക്ഷപ്പെടുത്തുന്ന മുൻവശത്തെ ഹാൾകടന്നാൽ നാം ഗംഭീരമായ സ്വീകരണമുറിയിൽ എത്തുകയായി. അതു് നയനമോഹനമായ ഒരു എടുപ്പാണു്. അതുകഴിഞ്ഞാൽ അതുപോലത്തെ പലമുറികളും കാണാവുന്നതാണു്. ഭക്ഷണശാലയിൽ ഇരുന്നാൽ ഒരു ഒന്നാംതരംതടാകം ദൃശ്യമാകുന്നതാണു്. ഭൃത്യന്മാരുടെ യൂണിഫാറവും മററും ആദ്യമായി കാണുന്നവൻ വിസ്മയപരതന്ത്രനാകതന്നെ ചെയ്യും. ലോകത്തിലെ വിശിഷ്ടപാനീയങ്ങൾ അവിടെ സുലഭമായി സംഭരിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ സ്വന്തം ജിംഖാനയും വൈദ്യുതയന്ത്രശാലയും കാണേണ്ടതുതന്നെയാണു്. മുകളിലത്തെ നിലയിലേക്കു കടന്നാൽ—ഒരു കൃത്രിമഭൂഭാഗം അവിടെ ദൃശ്യമാകുന്നതാണു്. അതിനിടയിൽകൂടി ഒരു എലക്ട്രിക്കു് റെയിൽവേലൈനുമുണ്ടു്. മഴക്കാലത്തു് അദ്ദേഹം വേട്ടയാടുന്നതു് അതിനകത്താണു്. ഒരു ആണി അമർത്തുന്ന അവസരത്തിൽ, വണ്ടികളും ട്രെയിനുകളും മലയുടെ മുകളിൽകൂടി ഓടിത്തുടങ്ങുന്നു. ഒരു ചെറിയ വിമാനം പറന്നുതുടങ്ങുന്നു. ഈ വിചിത്രസാധനങ്ങൾ എവിടെനിന്നു് വന്നു എന്നു് ജമ്മനിയിലെ മ്യൂസിയം അധികൃതക്കു് മാത്രമേ അറിയാവുള്ളു. വേഷവിധാനത്തിൽ അതികൌതുകമുള്ള അദ്ദേഹത്തിന്റെ സൌധത്തിൽ പട്ടാളക്കാർ ഉപചാരം ചെയ്യുന്നില്ലെന്നു.

എല്ലായ്പ്പോഴും സൈനികയൂണിഫാറവും മെഡലുകളും ധരിക്കുന്നതിൽ അദ്ദേഹത്തിനു് പ്രിയമുണ്ടു്. ഒരിക്കൽ പലരും ഒന്നിച്ചു് ഒരു ഫാക്ടറി സന്ദർശിക്കാൻ അദ്ദേഹം പോയി. ചുററിനടന്നപ്പോൾ ഗോറിംഗിനെ കാണാനില്ല. പരിഭ്രാന്തരായി എല്ലാപേരും നോക്കിയപ്പോൾ അദ്ദേഹം മേല്പോട്ടുയരുന്നു. മുകളിൽ ഘടിപ്പിച്ചിരുന്ന ഒരു ആലക്തികകാന്തം അദ്ദേഹം ധരിച്ചിരുന്ന മെഡലുകളെ ആകർഷിച്ചതാണു് കാര്യം.

അദ്ദേഹത്തിന്റെ ജോലികൾ ബഹുമുഖമാണു്. റീച്ച് "സ്റ്റാഗ്" എന്ന അസംബ്ലിയുടെ അദ്ധ്യക്ഷൻ, പട്ടാളത്തിന്റെ ജനറൽ, പോലീസ് മേലധികാരി, വ്യോമകാര്യമന്ത്രി, പ്രഷ്യയുടെ പ്രധാനമന്ത്രി, ജമ്മനിയിലെ വനരക്ഷകർ, ടെലിവിഷൻഡയറക്ടർ, എന്നിങ്ങനെ പല ഉദ്യോഗങ്ങളും അദ്ദേഹം വഹിക്കുന്നു. ഇതിനെല്ലാം പ്രത്യേകംപ്രത്യേകം ശമ്പളം പററുന്നുണ്ടു്.

ഹിംലർ മുതലായ മററു ഉദ്യോഗസ്ഥന്മാരും പ്രമാണികളും ജീവിക്കുന്നതു് വമ്പിച്ചതോതിലാണു്. അവരുടെ ന്യായമായ ശമ്പളം അത്ര ആഡംബരത്തിനു് മതിയാകയില്ല എന്നുള്ളതു തീർച്ചയാണു്. പിന്നെ എവിടെനിന്നു് ഈ പണം വരുന്നു? അതിനുത്തരം, ദൈനംദിനം ജമ്മനിയിൽ വളർന്നുവരുന്ന കൈക്കൂലിയും കള്ളത്തരവും കൊള്ളയുംതന്നെ.

# ശ്രീകൃഷ്ണനും ഗാന്ധിജിയും.

(രാജശ്രീ പി. ദാമോദരൻപിള്ള, ബി. എ., കൊല്ലം.)

ശ്രീകൃഷ്ണന്റെ ഗീതയും, ഗാന്ധിജിയുടെ അഹിംസാസിദ്ധാന്തവും തമ്മിൽ യാതൊരു പൊരുത്തവുമില്ലെന്ന് കാണിക്കുന്ന ഒരു ലേഖനം, "ഗീതയുടെ കൊല" എന്ന പേരിൽ മലയാളരാജ്യം ചിത്രവാരികയുടെ അവസാനലക്കങ്ങളിലൊന്നിൽ ഞാൻ പ്രസിദ്ധീകരിച്ചിരുന്നു. അതിനുശേഷം ഇതുവരെയും അന്നത്തെ എന്റെ അഭിപ്രായങ്ങൾ മാറേറണ്ട ആവശ്യമൊന്നും കണ്ടിട്ടില്ല. നേരെമറിച്ച് അവ കൂടുതൽ ദൃഢമായിത്തീരുകയാണ് ചെയ്തിട്ടുള്ളത്.

ശ്രീകൃഷ്ണൻ ഹിംസാലുവാണെന്ന് പലരും പറയുന്നുണ്ട്. ഗാന്ധിജി അങ്ങനെയല്ലെന്ന് അവർ വിശ്വസിക്കയും ചെയ്യുന്നു. വാസ്തവം നേരെ മറിച്ചാണ്. ശ്രീകൃഷ്ണൻ അദ്ദേഹത്തിന്റെ ബോധമണ്ഡലത്തിൽ കേവലം അഹിംസാലുവും, ഗാന്ധിജി കേവലം ഹിംസാലുവും ആണ്.

ഹിംസാഹിംസകളെപ്പററിയുള്ള ഒരുവന്റെ ബോധത്തെ ആസ്പദമാക്കിയാണ് ഈ പ്രശ്നം തീരുമാനിക്കേണ്ടത്. ഒരുവൻ ഉദ്ദേശശുദ്ധിയോടെ ചെയ്യുന്ന പ്രവൃത്തികൾ ഹിംസയായാലും അവ ആ പേരിനെ അർഹിക്കുന്നില്ല. ഹിംസയെപ്പററിയുള്ള യാതൊരു പരിഗണനയും കൂടാതെ ലോകോപകാരത്തിനുവേണ്ടി ചെയ്യുന്ന ഹിംസ ഒരിക്കലും ഹിംസയാകുന്നതല്ല. ഈ മാനദണ്ഡമനുസരിച്ച് ശ്രീകൃഷ്ണന്റെയും ഗാന്ധിജിയുടെയും നിലകളെ താരതമ്യപ്പെടുത്തി നോക്കുകതന്നെ.

ശ്രീകൃഷ്ണൻ ഗീതയിൽ നൽകുന്ന ഉപദേശം ഹിംസയേയോ അഹിംസയേയോ പരിഗണിക്കാതെ ഒരുവൻ തന്റെ കർത്തവ്യം അനുഷ്ഠിക്കണമെന്നാണ്. അദ്ദേഹത്തിന്റെ ബോധമണ്ഡലത്തിൽ ഹിംസയ്ക്കും അഹിംസയ്ക്കും സ്ഥാനമില്ല, കർത്തവ്യത്തിന് മാത്രമേ സ്ഥാനമുള്ളു. കർത്തവ്യാനുഷ്ഠാനത്തിൽ വന്നുകൂടുന്ന ഹിംസ തെററായ ബോധത്താൽ ഹിംസയാണെന്നു തോന്നുന്നു എന്നല്ലാതെ യഥാർത്ഥമായി അതു് ഹിംസയല്ല. ശ്രീകൃഷ്ണന്റെ കാര്യപരിപാടിയിൽ ഹിംസാഹിംസകളെപ്പററിയുള്ള പരിഗണനയ്ക്കു യാതൊരു സ്ഥാനവും ഇല്ലെന്നിരിക്കെ അദ്ദേഹം ഹിംസാലുവാകുന്നതെങ്ങനെ?

സത്യാസത്യങ്ങളും, ധർമ്മാധർമ്മങ്ങളും, ജയാപജയങ്ങളും, സുഖാസുഖങ്ങളും, ലാഭാലാഭങ്ങളും, ഹിംസാഹിംസകളുമാകുന്ന ദ്വന്ദ്വഭാവങ്ങളെപ്പററി യാതൊരു ചിന്തയുമില്ലാതെ, അവയ്ക്കു് ഉപരിയായി നിൽക്കുന്ന ശ്രീകൃഷ്ണന്റെ പ്രവൃത്തികൾ ഗാന്ധിജിയുടെ പ്രവൃത്തികളുമായി യാതൊരു

താരതമ്യവും വാസ്തവത്തിൽ അർഹിക്കുന്നില്ല. എങ്കിലും ഗാന്ധിജി ശ്രീകൃഷ്ണനെപ്പോലെ മാഹാത്മ്യമേറിയ ഒരു അവതാരമാണെന്നു് പലരും ഗണിക്കുന്നു. അതുകൊണ്ടാണു് വീണ്ടും ഈ ചർച്ച ആവശ്യമായി വന്നതു്.

ഗാന്ധിജി തന്റെ അന്തർമണ്ഡലത്തിൽ ഹിംസാമയനാണു്. അദ്ദേഹം അഹിംസയെ ദർശിക്കുന്നതു് ഹിംസയാകുന്ന പശ്ചാത്തലത്തിൽ നിന്നാണെന്നു് പറയേണ്ടതില്ല. ഇരുട്ടാകുന്ന പശ്ചാത്തലമില്ലെങ്കിൽ വെളിച്ചത്തെ അറിയാൻ സാധിക്കയില്ലെന്നുള്ളതുപോലെതന്നെ മനസ്സിൽ ഹിംസാബോധമില്ലെങ്കിൽ അഹിംസയെ അറിയാൻ സാധിക്കയില്ല. മനസ്സിൽ ഹിംസാബോധം കുടികൊള്ളുന്നിടത്തോളംകാലം ഒരുവൻ ഹിംസാലു തന്നെയാണു്. നേരേമറിച്ചു് ശ്രീകൃഷ്ണൻ ഹിംസയേയോ, അഹിംസയേയോ കാണാതെ കർമ്മത്തെ മാത്രം കാണുന്നതിനാൽ അദ്ദേഹം ഹിംസാലുവല്ല, കർമ്മാത്മകൻ മാത്രമാണു്.

ബന്ധുജനങ്ങളെ "വധിക്കേണ്ടി വരുന്നു" എന്നു് അർജ്ജുനനു് തോന്നിയതുതന്നെയും, കർത്തവ്യം അറിയാതെ അദ്ദേഹം ഹിംസാഹിംസകളാകുന്ന ദ്വന്ദ്വഭാവങ്ങളിൽ ഭ്രമിച്ചതുകൊണ്ടാണു്. ഈ ദ്വന്ദ്വഭാവത്തിൽനിന്നു് അർജ്ജുനനെ ഉയർത്തുന്നതിനു് ശ്രീകൃഷ്ണൻ വിശ്വരൂപം കാണിക്കേണ്ടിവന്നു. അവിടെ അഭേദ്യമായ ഒരു നിയമത്തിനടിപ്പെട്ടു് ജീവികൾ ജനിക്കയും മരിക്കയും ചെയ്യുന്ന ജനനത്തിനും മരണത്തിനും ചിലർ ഉപകരണങ്ങളായി ഭവിക്കുന്നു. അതുപോലെ കൗരവന്മാരുടെ മരണത്തിനു് അർജ്ജുനൻ ഒരു ഉപകരണമാകുന്നു എന്നല്ലാതെ അദ്ദേഹം ആരോടും ഹിംസയോ, അഹിംസയോ പ്രവർത്തിക്കുന്നതേയില്ല. വിശ്വരൂപദർശനത്തോടെ അർജ്ജുനനു് തന്റെ വിഡ്ഢിത്തം മനസ്സിലായി. അദ്ദേഹം ഹിംസാഹിംസകളെപ്പററിയുള്ള ക്ഷുദ്രബോധത്തിൽനിന്നു് ഉയർന്നു. ഗാന്ധിജിയും ഒരു വിശ്വരൂപദർശനത്തോടെ കാര്യം മനസ്സിലാക്കുമായിരിക്കും.

ഹിംസയേയും അഹിംസയേയും വേർതിരിച്ചു് പരിഗണിക്കാനും, അവയിൽ ഒന്നിനെ പുകഴ്ത്തിക്കൊണ്ടു് മററതിനെ ഇകഴ്ത്താനും തത്വവേദികൾക്കു് സാധിക്കയില്ല. അർജ്ജുനനും ഗാന്ധിയും തത്വവേദികളല്ല. നേരേമറിച്ചു് ശ്രീകൃഷ്ണൻ തത്വവേദിയോ, തത്വംതന്നെയോ ആണു്. ഇരുട്ടിന്റെ വില അറിയാത്തവർ വെളിച്ചത്തെ മാത്രമേ പുകഴ്ത്തുകയുള്ളു. അവൻ തത്വദൃഷ്ട്യാ മൂഢനാണു്. കേവലം സങ്കുചിതമായ തന്റെ ബോധമാണു് വെളിച്ചവും ഇരുട്ടും പരസ്പരപൂരകങ്ങളോ, പരസ്പരനിർവാഹകങ്ങളോ ആയ രണ്ടു ഭാവങ്ങൾ മാത്രമാണെന്നുള്ള അറിവിൽനിന്നു് അവനെ പിൻതിരിപ്പിക്കുന്നതു്. എന്നാൽ ക്രാന്തദർശികൾ വെളിച്ചത്തിനു് ഇരുട്ടിനേക്കാൾ മേന്മ കല്പിക്കുകയില്ല. സാധാരണ ലോകാനുഭവങ്ങൾക്കു് ഉപരിയായി വളരാൻ അവരുടെ ബോധത്തിനു കഴിവുണ്ടു്.

കൃഷ്ണന്റെ തത്വശാസ്ത്രം ഒരുവൻ അവനെത്തന്നെ മറന്ന് കർമ്മത്തിനുവേണ്ടി ജീവിക്കാൻ പ്രേരിപ്പിക്കുന്നു. കർത്താവിനെപ്പററി കൃഷ്ണന് നോട്ടമില്ല, കർമ്മം മാത്രമാണ് പ്രപഞ്ചം. അതിന്റെ നിർവ്വഹണത്തിനുള്ള ജീവികൾ ചെയ്യുന്ന കർമ്മങ്ങളിൽ അവയ്ക്ക് കർത്തൃത്വബോധം പാടില്ല. ആരു ചെയ്യുന്നു എന്നുള്ളതല്ല, എന്തു എങ്ങനെ എപ്പോൾ സംഭവിക്കുന്നു എന്നുള്ളതാണ് കൃഷ്ണന്റെ ചോദ്യം. അതിൽ ഒരുവനും "ഞാൻ അതു ചെയ്തു", "ഞാൻ ഇതു ചെയ്തു", എന്നു പറയാനുള്ള അർഹതയും അവകാശവും ഇല്ല. "അഹങ്കാരവിമൂഢാത്മാ, കർത്താഹമിതിമന്യതേ", എന്നാണ് അദ്ദേഹം പറയുന്നതു്. താൻ കർത്താവാണെന്ന് ഒരുവൻ കരുതുന്നതു് അവന്റെ മൗഢ്യംകൊണ്ടാണ്. ഒരു കുട്ടി പട്ടിയുടെ നേരെ കല്ലെറിയുമ്പോൾ ആ കല്ലിന് പട്ടിയുടെ ദേഹത്തിൽ ഏൽക്കുക എന്ന കൃത്യത്തിൽ എന്തൊരു കർത്തൃത്വമാണുള്ളതു്? എല്ലാ ജീവികളും പ്രപഞ്ചനിർവഹണത്തിൽ ആ കല്ലിന്റെ സ്ഥാനം, അഥവാ വെറും ഉപകരണത്തിന്റെ സ്ഥാനം മാത്രമാണ് വഹിക്കുന്നതു്. "നീ നിമിത്തമാത്രമാണ്" എന്നേ കൃഷ്ണന് സകല ജീവികളോടും പറയാനുള്ളു.

ഇങ്ങനെ കർത്താവു് പ്രവൃത്തികളുടെ ഫലത്തിനൊന്നിനും ഉത്തരവാദിയല്ലാതായിത്തീരുന്നു. കല്ല് പട്ടിയുടെ ദേഹത്തിൽ ഏററാലും ഇല്ലെങ്കിലും അതു് അതിനു് ഉത്തരവാദിയല്ല. കുട്ടിയുടെ നിയോഗപ്രകാരം പട്ടിയെ ലക്ഷ്യമാക്കി പായുക എന്നുള്ളതു മാത്രമാണ് അതിന്റെ കർത്തവ്യം. പട്ടിയിൽ കൊള്ളുന്നതിനും കൊള്ളാതിരിക്കുന്നതിനും ഉത്തരവാദി കുട്ടിതന്നെയാണ്. അതുപോലെ ഒരു ജീവിക്ക് അതിന്റെ പ്രവൃത്തി ഫലിക്കുന്നോ ഇല്ലയോ എന്നു നോക്കേണ്ട കാര്യമില്ല. ഈശ്വരനിയോഗപ്രകാരം പ്രവൃത്തിക്കുക എന്നുള്ളതു മാത്രമാണ് ജീവിയുടെ കർത്തവ്യം. ഇവിടെ കർത്താവിന്റെ സത്ത തന്നെയും നിഷേധിക്കപ്പെടുന്നു. "ഞാൻ"എന്ന് വിചാരിക്കാനുള്ള അർഹത തന്നെയും അയാൾക്കില്ല. അങ്ങനെയിരിക്കെ അയാൾ ഹിംസയ്ക്കോ, അഹിംസയ്ക്കോ ഉത്തരവാദിയാകുന്നതെങ്ങനെ?

നേരെമറിച്ച് ഗാന്ധിജിയുടെ ഉപദേശത്തിൽ എന്താണ് കാണുന്നതു്? അവിടെ എല്ലാം കർത്തൃപ്രധാനമാണ്. കർത്താവിൽ "അഹം" എന്നുള്ള ഭാവം എപ്പോഴും ശേഷിക്കുന്നു. മററൊരാളിനുവേണ്ടി തന്റെ ജീവനെ ബലി കഴിക്കുന്നതു് നിസ്വാർത്ഥമാണെന്നുള്ള അനാവശ്യവും അയുക്തികവുമായ ഒരു തോന്നൽ, ഒരു അഭിമാനം, ശേഷിക്കുന്നു. തന്റെ ജീവനേക്കാൾ മാഹാത്മ്യം എതിരാളിയുടെ ജീവന് ഉണ്ടെന്നു് കരുതുന്നതു് തന്നെയും "അഹം"ഭാവത്തിന്റെ ലക്ഷണമാണ്. താൻ എതിരാളിയിൽനിന്ന് ഭിന്നനാണെന്നുള്ള ബോധം വീണ്ടും തുടരുന്നു. കൃഷ്ണനാകട്ടെ, അർജ്ജുനന്റെ ജീവനേക്കാൾ മാഹാത്മ്യം കൗരവന്മാരുടെ

ജീവനുണ്ടെന്നു് വിചാരിക്കാൻ വഴികൊടുക്കുന്നില്ല. ഇരുകൂട്ടരുടേയും ജീവൻ തുല്യമാണെന്നും അതിനാൽ, താൻ മരിക്കുമോ ജീവിക്കുമോ, അതോ കൗരവന്മാർ മരിക്കുമോ ജീവിക്കുമോ, എന്നും മററും ചിന്തിക്കാതെ യുദ്ധം ചെയ്യണമെന്നും അദ്ദേഹം ഉപദേശിക്കുന്നു. ഇവിടെ താൻ ത്യാഗമനുഷ്ഠിക്കുന്നു എന്നു് അത്ഥശൂന്യമായി അഭിമാനിക്കാൻ വഴിയില്ല. തന്റെ ജീവനെ ത്യജിച്ചാലും എതിരാളിയുടെ ജീവനെ നശിപ്പിച്ചാലും അതു് ത്യാഗമാകയില്ല. താൻമരിച്ചാലും എതിരാളി മരിച്ചാലും, തന്റെ കമ്മം തന്റേതല്ലെന്നും, അതു് പ്രപഞ്ചനിവ്ഹണപരിപാടിയുടെ ഒരു അംഗം മാത്രമാണെന്നും കരുതുമ്പോഴാണു് യഥാത്ഥമായ ത്യാഗം പ്രത്യക്ഷമാകുന്നതു്. അതിനു പകരം, താൻ ജീവനെ ത്യജിക്കുന്നു എന്നു് അഭിമാനിച്ചുകൊണ്ടു് എതിരാളിയുടെ വെട്ടേററു് വീഴാൻ തയാറാകുന്നവൻ എതിരാളിയെ നിരത്ഥകമായി വലുതാക്കുകയും, തന്നെ നിസ്സാരനാക്കുകയും ചെയ്യുവേതന്നെ, ഒരു ത്യാഗാഭാസത്തിൽ ഭ്രമിക്കുകയുംചെയ്യുന്നു.

ക്രിസ്തു, ഗാന്ധി, ബുദ്ധൻ, അർജ്ജുനൻ എന്നിവരെല്ലാം ഒരേ നിലയിൽ വത്തിക്കുന്നവരാണെന്നു് അവരുടെയെല്ലാം ത്യാഗബോധം വെളിപ്പെടുത്തുന്നു. ശത്രു ഇടത്തെ ചെകിട്ടിൽ അടിച്ചാൽ വലത്തെ ചെകിട്ടു് കാട്ടിക്കൊടുക്കണമെന്നു് ക്രിസ്തു പറയുമ്പോൾ അതു് ത്യാഗമാകുമെന്നു് തോന്നാം. മേൽപ്പറഞ്ഞ മററുള്ളവരുടേയും ഉപദേശങ്ങൾ അതേനിലയിൽതന്നെ ശേഷിക്കുന്നു. അവരാരും എതിരാളിയും താനും ഒന്നുതന്നെയാണെന്നു് കൃഷ്ണനേപ്പോലെ ഉപദേശിക്കുന്നില്ല. എതിരാളിയും താനും ഒന്നുതന്നെയാണെന്നുള്ള ബോധമുണ്ടാകുമ്പോൾമാത്രമേ താൻ എതിരാളിക്കുവേണ്ടി ത്യാഗമനുഷ്ഠിക്കുന്നു എന്നുള്ള അത്ഥശൂന്യമായ തോന്നൽ കൂടാതെ യഥാത്ഥമായ ത്യാഗം അനുഷ്ഠിക്കാൻ സാധിക്കയുള്ളൂ. ഈ പരമാത്ഥം ലോകാചാര്യന്മാരിൽ ശ്രീകൃഷ്ണനാണു് ആദ്യം ഉപദേശിച്ചതു് എന്നാണു് വിചാരിക്കേണ്ടതു്. അദ്ദേഹത്തിന്റെ ഉപദേശത്തിൽ ഞാൻ, നീ, എന്നിങ്ങനെയുള്ള ഭേദകല്പനതന്നെയും ഇല്ല, അഥവാ കത്താവിനു് കത്തൃചേതന യാതൊരു സത്തയുമില്ല. തന്നിമിത്തം ആക്കും ത്യാഗത്തെപ്പററി അത്ഥശൂന്യമായി അഭിമാനിക്കാൻ വഴിയുമില്ല.

ലോകത്തിൽ സൃഷ്ടിക്കു് കാരണമായ ചൂടു്, വെളിച്ചം, ജലം, കാററു് മുതലായ ശക്തികൾതന്നെ സംഹാരത്തിനും കാരണമായിരിക്കുന്നതിനാൽ ഹിംസാഹിംസകളെ പ്രപഞ്ചശക്തി തന്നെയും പ്രത്യേകിച്ചു് പരിഗണിക്കുന്നില്ലെന്നു് വ്യക്തമാണു്. കൃഷ്ണന്റെ ഉപദേശംകൊണ്ടു് വേണ്ടപ്പോൾ വേണ്ടപോലെ വേണ്ടതു് ചെയ്യുന്ന കമ്മമൊന്നും ഹിംസയോ അഹിംസയോ അല്ലെന്നു്, സിദ്ധവുമാണു്. ആ സ്ഥിതിക്കു് പ്രപഞ്ചത്തിന്റെ അംശമായ മനുഷ്യൻ കേവലം അഹിംസാലുവായിരുന്നേ മതിയാവൂ എന്നു് പറയുന്നതു് തെററാണു്. മനുഷ്യേതരമായ ശക്തികളുടെ ഹിംസ



കാർത്തികതിരുനാൾ ഒന്നാംമുറ രാജകുമാരി തിരുമനസ്സുകൊണ്ടു്.

# തിരുവിതാംകൂറിലെ ദാരിദ്ര്യനിവാരണം.

(രാജശ്രീ കെ. ഇ. ജോബ് എം. എ., എൽ. റി.)

തിരുവിതാംകൂർ ഒരു ദരിദ്ര്യരാജ്യമാണു്. കഴിഞ്ഞ സെൻസസ് അനുസരിച്ചു് തിരുവിതാംകൂർജനതയ്ക്കു് ശരാശരി ആളൊന്നുക്കു് അര ഏക്കർ സ്ഥലം വീതം തികച്ചു കിട്ടുന്നില്ല. ഇപ്പോഴത്തെ സ്ഥിതി അതിലും ശോചനീയമാണെന്നു് തീർച്ചയാണു്. ആകയാൽ ഈ നാട്ടിലെ കൃഷിവക വരവുകൊണ്ടു് സുഖമായിട്ടുപജീവനം ചെയ്യുവാൻ ഈ നാട്ടുകാർക്കു സാധിക്കുകയില്ലെന്നു തീർച്ചയാണു്. ഇവിടത്തെ വ്യവസായങ്ങൾ

---

കൊണ്ടു് ഈശ്വരൻ ചില കാര്യങ്ങൾ നിർവ്വഹിക്കുന്നതുപോലെതന്നെ മനുഷ്യന്റെ ഹിംസകൊണ്ടും ചില കാര്യങ്ങൾ സാധിക്കുന്നുണ്ടു്.

ഗാന്ധിജിയുടെ ഉപദേശം സ്വീകരിച്ചാൽ ആ കാര്യങ്ങൾ അവതാളത്തിലാകുകയും, ലോകവ്യവസ്ഥ തന്നെ താറുമാറാകയും ചെയ്യും. അതുകൊണ്ടാണു് ഹിംസാഹിംസകളേപ്പററിയുള്ള ബോധംകൂടാതെ എല്ലാവരും അവനവന്റെ കർത്തവ്യം അനുഷ്ഠിക്കണമെന്നു് കൃഷ്ണൻ ഉപദേശിക്കുന്നതു്. ഈ ഉപദേശം എക്കാലത്തേയ്ക്കും, ജീവിതത്തിൽ ഏതു നിലയിലുള്ള ആളിനും സ്വീകാര്യമാണു്. നേരേമറിച്ചു് ഗാന്ധിജിയുടെ ഉപദേശം ആത്മീയമായി ഒട്ടുയർച്ച പ്രാപിച്ച ചിലക്കു് മാത്രമേ സ്വീകാര്യമായിരിക്കുന്നുള്ളൂ. വേണ്ടത്ര ഉയർച്ച പ്രാപിച്ചുകഴിഞ്ഞാൽ പിന്നെ അതു സ്വീകാര്യമാണോ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു. അനാവശ്യമായി ആളുകൾ ധാരാളം ഹിംസയിലേപ്പെട്ടുന്നെങ്കിൽ അതിനെ തടയാൻ അഹിംസാസിദ്ധാന്തം ആവശ്യമായിരിക്കുമെന്നല്ലാതെ പ്രപഞ്ചത്തിൽ അതിനു് അതിലുപരിയായ സ്ഥാനമൊന്നുമില്ല. കൃഷ്ണൻ പ്രപഞ്ചത്തെ ആകെക്കൂടെ കാണുകയും, അതിനു് അതീതമായ നിലയിൽ നിൽക്കുകയും ചെയ്യുമ്പോൾ ഗാന്ധിജി നിരായുധമായ ഇന്ത്യയിൽ നിന്നുകൊണ്ടു് ഇന്ത്യൻസമുദായത്തെമാത്രം കാണുന്നു. അദ്ദേഹം തന്റെ സിദ്ധാന്തത്തിൽ പ്രപഞ്ചതത്വങ്ങളെ പരിഗണിക്കുന്നില്ല, അതിന്റെ ആവശ്യം ഉണ്ടെന്നു തോന്നുന്നുമില്ല. പക്ഷെ കാര്യം അവിടംകൊണ്ടു് അവസാനിക്കുന്നില്ലെന്നുള്ളതാണു് നേരമ്പോക്കു്. തന്റെ സിദ്ധാന്തം എന്നും, എല്ലാവക്കും സ്വീകാര്യമാണെന്നു് ഗാന്ധിജി പറയുമ്പോൾ അദ്ദേഹം ജീവിതത്തിന്റെ ഒരു ഭാഗത്തിനു് ജീവിതത്തെ മുഴുവൻ ഗ്രസിക്കാനുള്ള വലിപ്പം നൽകി ജീവിതസമനില പാടേ തെററിക്കുകയാണു് ചെയ്യുന്നതെന്നേ പറയേണ്ടു.

---

കേവലം വിരളവുമാണല്ലോ. പിന്നെ എങ്ങനെ ദാരിദ്ര്യം വർദ്ധിക്കാതിരിക്കും? ആകയാൽ വർദ്ധിച്ചുവരുന്ന ഈ ദാരിദ്ര്യമഹാമാരിയെ തടഞ്ഞു നിവൃത്തേണ്ട മാർഗ്ഗങ്ങളെപ്പററി നാം തല കാഞ്ഞു് ആലോചിക്കാതെ തരമില്ല.

ഇതിലേക്കു് ആദ്യമായി ചെയ്യേണ്ടതു് തരിശായി കിടക്കുന്ന ഭൂഭാഗങ്ങളെ കൃഷിക്കുപയോഗിക്കുകയാണു്. അങ്ങനെയുള്ള സ്ഥലങ്ങൾ തീരപ്രദേശത്തും മലനാട്ടിലും ഇടനാട്ടിലുമുണ്ടു്. സർക്കാരിന്റെ നിർബ്ബന്ധവും സഹകരണവും ഉണ്ടെങ്കിൽ തീരഭൂമിയിൽ ഒന്നിടവിട്ടു് പാഴായിക്കിടക്കുന്ന പുഞ്ചനിലങ്ങളിൽ തീർച്ചയായും ധാരാളം നെൽകൃഷി ചെയ്യാം. വളങ്ങൾ സംഭരിച്ചു് അവയെ പൂർവ്വാധികം പുഷ്ടിപ്പെടുത്തുന്നതിനും സാധിക്കും. കൃഷകരുടെ മാമൂൽപ്രിയവും ഐകമത്യക്കുറവും സഹകരണശൂന്യതയും കൊണ്ടു് ആ നിലങ്ങൾ പഴയപടി കിടക്കുന്നു എന്നേയുള്ളു. അവിടങ്ങളിൽ കുടംകൃഷിസമ്പ്രദായങ്ങളും മത്സ്യം വളത്തലും ശാസ്ത്രീയമായി ചെയ്യുവാൻ സാധിക്കും. ഇക്കാര്യത്തിൽ ചൈനാക്കാരുടെ ദൃഷ്ടാന്തം നമുക്കു പ്രോത്സാഹജനകമായിരിക്കും. തന്മൂലം വേലക്കാൎക്കു തൊഴിലും മുതലാളികൾക്കു് ആദായവും രാജ്യത്തിനു് ഐശ്വര്യവും വർദ്ധിക്കാതിരിക്കുകയില്ല.

ഇടനാട്ടുകളിലാണു് സാക്ഷാൽ ദാരിദ്ര്യം ദ്രുതഗതിയിൽ പുരോഗമിക്കുന്നതു്. അവിടങ്ങളിലാണു് ഇടനിലക്കാരായ കൃഷകർ അധിവസിക്കുന്നതും. ഈ ഭൂഭാഗത്തു് നെൽകൃഷി കുറയുകയും, മരച്ചീനിക്കൃഷി വർദ്ധിക്കുകയും ചെയ്യുന്നു. ജനാധിവാസനിബിഡതകൊണ്ടും, തെങ്ങിൻപുരയിടങ്ങളുടെ വർദ്ധനകൊണ്ടും ഇവിടെ ഭക്ഷ്യപദാൎത്ഥോല്പാദനം ക്രമേണ കുറയുകയുംചെയ്തുവരുന്നു. അതിന്റെ ഫലമായിട്ടാണു് ഇവിടെ ദാരിദ്ര്യം നടമാടുന്നതു്. മരച്ചീനിക്കൃഷി മണ്ണിന്റെ വീര്യമെടുത്തുകളയുന്നതുകൊണ്ടു്, ഉള്ള സ്ഥലം തന്നെ തിരുപയോഗമായി ഭവിച്ചുവരുന്നു. ഇതിനു് എന്തു പ്രധിവിധിയാണു വേണ്ടതു് എന്നു് ആലോചിക്കുന്നവർ ചുരുക്കമാണു്. എനിക്കു തോന്നുന്ന പരിഹാരമാർഗ്ഗങ്ങൾ താഴെ കുറിക്കുന്നവയാണു്.

(1) കന്നുകാലിവളത്തൽ വർദ്ധിപ്പിക്കണം. ചാണകമാണു് കൃഷിക്കു മുഖ്യമായി വീര്യം കൊടുക്കുന്ന വളം.

(2) അതിനുവേണ്ടി, പുരയിടങ്ങളുടെ കയ്യാലപ്പുറങ്ങളിലും വയലരികിലും മററും കൃഷിക്കു ഹാനികരമല്ലാത്ത വിധത്തിൽ, പോതപ്പുല്ലു്, ഗിനിപ്പുല്ലു്, നേപ്പിയർപ്പുല്ലു് ഇവ ഓരോ കൃഷകനും വച്ചുപിടിപ്പിക്കണം.

(3) സർക്കാർസഹായത്തോടുകൂടി കത്തരി ഇറക്കുമതി നിവൃത്തണം.

(4) നെല്ലുകുത്തു വ്യവസായം പ്രചരിപ്പിക്കണം. കഴിയുന്നതു യന്ത്ര

സഹായത്തോടുകൂടിയുള്ള നെല്ലുകൃഷി നിരുത്സാഹിപ്പിക്കുകയും, മനുഷ്യകരങ്ങളാലുള്ളതു് പ്രോത്സാഹിപ്പിക്കുകയും ചെയ്യണം.

(5) കന്നുകാലികൾക്കു് ഭക്ഷണത്തിനു തവിടും പിണ്ണാക്കും ധാരാളം കിട്ടത്തക്ക വിധത്തിൽ നാട്ടിൻപുറങ്ങളിൽ നെല്ലുകുത്തും എണ്ണയാട്ടും പൂർവ്വസ്ഥിതിയിൽ നടപ്പിലാക്കണം.

(6) ഗവർമ്മെൻറു സഹകരണത്താൽ വിത്തുകാളകളെ നാട്ടിൻപുറങ്ങളിൽ പുലർത്തണം.

(7) നാട്ടിൻപുറങ്ങളിൽനിന്നു് നിരുപയോഗമായി ഒലിച്ചുപോകുന്ന കരികില മുതലായവ ഉപയോഗിച്ചു് കൂട്ടുവളമുണ്ടാക്കുന്ന സമ്പ്രദായം പ്രചരിപ്പിക്കണം.

(8) വിലയ്ക്കു വിൽക്കുന്ന സ്ഥിരവിളവുകൾ കൃഷി ചെയ്യുന്നതിനു് മേലാൽ ഇടനാട്ടിലെങ്കിലും നിയന്ത്രണം ഏർപ്പെടുത്തണം.

മലനാടുകളിൽ കൃഷിക്കുപററിയ പല ഭാഗങ്ങളും റബ്ബർ, കാപ്പി, തേയില ഈ കൃഷികൾക്കു വിനിയോഗിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ബാക്കിഭാഗങ്ങൾ റിസർവ്വായിട്ടും കിടക്കുന്നു. റിസർവ്വ്‌വനങ്ങൾ സർക്കാർ അധീനത്തിൽതന്നെയാണു് കിടക്കുന്നതു്. അവയിൽ എത്രത്തോളം രാജ്യത്തെ മഴയ്ക്കും മററും അത്യാവശ്യമെന്നു് വിദഗ്ദ്ധശാസ്ത്രകാരന്മാരുടെ സഹായത്തോടുകൂടി നിർണ്ണയിക്കേണ്ടിയിരിക്കുന്നു. രാജ്യരക്ഷയ്ക്കത്യാവശ്യമല്ലാത്ത ഭൂഭാഗങ്ങൾ ഏതെല്ലാമെന്നു് നിർണ്ണയിച്ചശേഷം, അവയെ ഭക്ഷണസാധനങ്ങൾ കൃഷിചെയ്യുന്നതിനുവേണ്ടി വിനിയോഗിക്കുന്നപക്ഷം തന്മൂലവും ദാരിദ്ര്യനിവാരണം ചെയ്യാവുന്നതാണല്ലോ.

മേൽവിവരിച്ച പരിപാടികൾ നാട്ടിലെ കൃഷിവർദ്ധനവിനെ മാത്രം പരാമർശിക്കുന്നവയാണല്ലോ. എന്നാൽ കൃഷികൊണ്ടു മാത്രമല്ല, ധനാഭിവൃദ്ധിയുണ്ടാകുന്നതു്. കച്ചവടം, വ്യവസായം, ഇവയും ധനോൽപാദകമാർഗ്ഗങ്ങളാണു്. പരക്കെ വിപുലമായ തോതിൽ വ്യവസായം നടത്തുന്നപക്ഷം, അങ്ങനെയുണ്ടാക്കുന്ന പദാർത്ഥങ്ങൾ വിദേശവിപണികളിൽ അയച്ചു വില്പിക്കേണ്ടിയിരിക്കുന്നു.. അതു് എത്രത്തോളം ശ്രമസാദ്ധ്യമാണെന്നു് വിദഗ്ദ്ധസഹായത്തോടുകൂടി സർക്കാരധികാരികൾ നിശ്ചയിക്കേണ്ടുന്നതാണു്. അതിനാൽ നമ്മാൽകഴിയുന്ന സകലകാര്യങ്ങളിലും പൗരാവലിയും രാഷ്ട്രാധികാരികളും ഒത്തൊരുമിച്ചു് പരിശ്രമിക്കേണ്ടിയിരിക്കുന്നു. ഇതു് വ്യക്തിപരമോ, മതപരമോ ആയിരുന്നുകൂടാ. പ്രത്യുത അതു് നിരന്തരവും സഹകരണപരവുമായ ഒരു ക്രമീകൃതപദ്ധതിയായിരിക്കണം. അതിനുവേണ്ടി ഒരു ദശവത്സരപദ്ധതി രൂപീകൃതമായാൽ അതു് ശ്രേയസ്കരമായിരിക്കും. രാജ്യത്തിൽ സമാധാനവും സൌഹാർദ്ദവും യോജിപ്പും ഉളവാക്കുന്നതിനു് ഇതിനേക്കാൾ പററിയ വേറൊരു മാർഗ്ഗം കണ്ടുകിട്ടുവാൻ അസാദ്ധ്യമാണു്.

# കാമിനിമൂലം.

(രാജശ്രീ തകഴി ശിവശങ്കരപ്പിള്ള)

I

അയാൾ ഇങ്ങിനെ മൊഴികൊടുത്തു.

"ഞാൻ മരിച്ചുപോയേക്കും. ഇതു് എന്റെ വിശ്വാസമാണു്. ആരുടെയും പ്രേരണയില്ല. ഈശ്വരൻ സാക്ഷിയാണു്. എനിക്കു നല്ല ബോധമുണ്ടു്. സ്വമനസ്സാലെ ബോധിപ്പിക്കുന്ന മൊഴിയാണിതു്." ഇങ്ങിനെ ആരംഭിച്ച ആ പ്രഥമ വിവരറിപ്പോർട്ടിൽ കൃത്യത്തെക്കുറിച്ചു് ഇങ്ങിനെ പ്രസ്താവിച്ചിരുന്നു. "പപ്പുക്കുറുപ്പിനോടു് എനിക്കു് പ്രത്യേക വൈരാഗ്യമൊന്നുമില്ല. അയാൾക്കു എന്നോടുണ്ടോ എന്നറിഞ്ഞുകൂട. മേല്പടി പാപ്പിഅമ്മയുമായിട്ടു എനിക്കുള്ള ബന്ധം നാലഞ്ചുകൊല്ലമായി. പപ്പുക്കുറുപ്പ് പാപ്പിഅമ്മയെ സംബന്ധം ചെയ്തതിനു് ശേഷമാണു്. ഞാൻ അവിടെ കൂടെക്കൂടെ പോകാറുണ്ടു്. പപ്പുക്കുറുപ്പിനു എത്രനാളായി സംശയംതോന്നിയിട്ടു് എന്നു എനിക്കറിഞ്ഞുകൂട. അയാൾ എന്നോടു വഴക്കുണ്ടാക്കാൻ തക്കംനോക്കുകയായിരുന്നിരിക്കാം............മിനിഞ്ഞാന്നു കുറുപ്പ് എവിടെയോ പോകുന്നു എന്നു് പറഞ്ഞു വീട്ടിൽനിന്നിറങ്ങി. പാപ്പിഅമ്മ പറഞ്ഞു് ആ വിവരം ഞാൻ അറിഞ്ഞു. പറഞ്ഞതു് ഇന്നലെയാണു്. ഇന്നലെ ഞാൻ അവിടെ പോയി. പാതിരാ കഴിഞ്ഞപ്പോൾ കുറുപ്പ് പുറത്തുവന്നു് കതകിൽമുട്ടി 'പാപ്പി' എന്നു വിളിച്ചു. ഞങ്ങൾ ഉണർന്നു. കുറുപ്പു കതകിനിട്ടു ചവിട്ടി കതകുതുറക്കുവാൻ ഞാൻ പാപ്പിഅമ്മയോടു പറഞ്ഞു. അവർ കതകുതുറന്നു. ഞാൻ പുറത്തേയ്ക്കുചാടി. ഓടിക്കളയാമെന്നു വിചാരിച്ചാണു് ചാടിയതു്. എന്നാൽ പപ്പുക്കുറുപ്പ് എന്നെ കടന്നുപിടിച്ചു............എന്റെ കൈയ്യിൽ ആയുധം ഒന്നും ഉണ്ടായിരുന്നില്ല. എന്റെ പുറത്താണു് ആദ്യംകുത്തിയതു്. ഞാൻ നിലവിളിച്ചു. പിന്നീടു ഒന്നും ഓമ്മയില്ല. ഇവിടെ വന്നതിനുശേഷമാണു് ഓമ്മവന്നതു്."

ഡാക്ടർ വളരെ ശ്രദ്ധാപൂർവ്വതയോടെ ശുശ്രൂഷിക്കുന്നുണ്ടു്. പനി ഉണ്ടായില്ലെങ്കിൽ രക്ഷപെടും. കിട്ടുപിള്ളയുടെ ജ്യേഷ്ഠനും അനുജനും അടുത്തുണ്ടു്.

പ്രതിയെ പിടികിട്ടിയില്ല. ഊർജ്ജിതമായ അന്വേഷണങ്ങൾ നടന്നുവരുന്നു. ആ ഘോരമായ കൃത്യത്തിനുശേഷം അയാൾ എവിടെയോ കടന്നുകളഞ്ഞു.

× ×

ഇതു് ഒരു സാധാരണ സംഭവം മാത്രമാണു്. ഈ കഥയിലെ നായിക നാട്ടിൽ കണ്ടാൽകൊള്ളാവുന്ന കൂട്ടത്തിലാണു്. ഹൃദയംഗമമായി സ്നേഹിക്കപ്പെടുക എന്ന ഗുണം അവൾക്കുണ്ടായിരുന്നു. ചെറുപ്പത്തിൽതന്നെ അവൾക്കു ചുററുമായി ഒരു ചരിത്രം സൃഷ്ടിക്കപ്പെട്ടിരുന്നു. അവൾക്കു് അതിൽ നേരിട്ടു ഒരു പങ്കുമില്ല. പല വിവാഹാലോചനകൾ നടന്നു. സ്നേഹിതന്മാർ അതിൽവച്ചു് പരസ്പരം ശത്രുക്കളായിട്ടുണ്ടു്. അടികലശലുകൾ നടന്നിട്ടുണ്ടു്. അവരുടെ 19-ാംവയസ്സിൽ ബന്ധുക്കളിൽ ഒരാളായ പപ്പുക്കുറുപ്പു കല്യാണവും കഴിച്ചു.

കുറുപ്പു് പാപ്പിഅമ്മയെ അത്യധികം സ്നേഹിച്ചു. അങ്ങിനെ അവരെ നോക്കിനോക്കി ഇരിക്കുന്നതു് അയാൾക്കു ബഹുത്സാഹമാണു്. പാപ്പിഅമ്മ അതു് അറിയുന്നുമുണ്ടായിരുന്നു. ഒന്നിനൊന്നിനു് അവർ ഒരുങ്ങിച്ചമഞ്ഞു. ഒരിക്കലും മുഷിഞ്ഞു് ഇരിക്കയില്ല. പൊട്ടിടീലും തല ചീകികെട്ടലും അടുക്കളജോലിക്കു് ഏറ്റപ്പെട്ടുമ്പോഴുമുണ്ടു്. അവരുടെ സംസാരത്തിനു ഒരു കൊഞ്ചലിന്റെ ഛായയുമുണ്ടു്. കണ്ണുകൾ പൂവമ്പൽ ചഞ്ചലങ്ങളായി. ചിരിക്കു മുമ്പില്ലാത്ത ഒരു മധുരിമയുംവന്നു. അവരെ ആരാധിക്കുവാൻ ഒരാൾ ഉണ്ടു്!

ആ കൃഷിക്കാരന്റെ സിരാചക്രം അവളുടെ കടാക്ഷത്താൽ സ്തോഭപൂർണ്ണമാകും. അവൾ പുഞ്ചിരി തൂകുമ്പോൾ അയാൾ അങ്ങിനെ പകുതിവായ് പൊളിച്ചു തുറിച്ചുനോക്കി നിന്നുപോകും. അവളെ വിട്ടുപിരിയാൻ അയാൾക്കു മനസ്സില്ല. നിഴൽപോലെ പിൻതുടരും. എന്നാൽ ഒരക്ഷരം ഉരിയാടാനുമില്ല. അപ്പോൾ പാപ്പിഅമ്മ ചോദിക്കും.

“ഇതെന്തുക്രുത്താ? നാണമില്ല്യോ ഇങ്ങനെ നടക്കാൻ!”

എന്നിട്ടു് മാധുര്യം തുളുമ്പുന്ന ഒരു ചിരി! കുറുപ്പു് ഒരടി പിന്നിലേയ്ക്കു വയ്ക്കും

അയാളെസംബന്ധിച്ചിടത്തോളം അവൾ സൗന്ദര്യസാക്ഷാത്കാരമാണു്. അയാൾക്കു അവളെ നോക്കിനോക്കി നിന്നിട്ടു മതിവന്നിട്ടില്ല. ഓരോ നിമിഷവും അവൾക്കു പുതുമയുണ്ടു്. മനംമടിപ്പു വരില്ല; ചെടിപ്പില്ല, തീർച്ചതന്നെ. അങ്ങിനെ നോക്കിനില്ക്കുമ്പോൾ അവളെ ഒന്നു തൊടുവാൻ അറിയാതെ കൈനീട്ടിപ്പോകും. എന്നാൽ തൊടുകയില്ല. കൈ താനെ വലിഞ്ഞുപോകും. അവൾ മുമ്പിൽ ഇരിക്കുമ്പോഴും കുറുപ്പു് കണ്ണുമടച്ചു് ധ്യാനിക്കാറുണ്ടു്. അവൾ അനുസരിക്കുന്നതു്, ചോറുവിളമ്പിക്കൊടുക്കുന്നതു്, 'എന്തോ'എന്നു വിളികേൾക്കുന്നതു്— ഇതെല്ലാം കുറുപ്പിനു് ഒരു അത്ഭുതമാണു്. അവൾ തനിക്കുള്ളതല്ലേ?

കുറുപ്പിനു് ഒരിക്കലും മനഃസുഖമില്ല. അകാരണമായി അയാൾ ചെവിപാർക്കും. അവളുടെ ദൃഷ്ടി എവിടെയെല്ലാം പായുന്നുവോ അവി

ടെയ്യെല്ലാം അയാളും നോക്കിപ്പോകും. അവൾ എന്തോന്ന് ഓർത്തിരിക്കുന്നു? രാത്രിയിൽ കുറുപ്പ് ഉറങ്ങാതെ ഉറക്കംഭാവിച്ചു കിടക്കും. അയൽപക്കത്തുള്ള പല ചെറുപ്പക്കാരുമായി, കാരണമൊന്നും ഇല്ലാതെ വഴക്കുണ്ടാക്കും. അയാൾ അവളെ വിലക്കി, ചിരിച്ചുകൂടെന്ന്. അപ്പോൾ അവൾ പൊട്ടിച്ചിരിച്ചുപോയി. ആരും ആ വീട്ടിൽ കയറിക്കൂടെന്നു ശട്ടംകെട്ടി അതു് ഒരു പരിഹാസകഥയായിതീൎന്നു. അയാൾ ഒരു വീടു വച്ചു; മുറികൾക്കെല്ലാം ഒററവാതിൽ മാത്രം.

എങ്കിലും അവൾക്കു അയൽക്കാർവേണം. അയൽക്കാരെ പിണക്കിയിട്ടു എങ്ങിനെ കഴിയാനാണു്? അവൾ ആരുമായിട്ടും സംസാരിക്കും; കളിപറയും; ചിരിക്കും. എന്നാൽ ഒരിക്കലും അയാൾ അവളെ ശാസിച്ചിട്ടില്ല. അവിടെ ഗൃഹകലഹം എന്നൊന്നു് ഉണ്ടായിട്ടില്ല. പക്ഷേ അയാൾ അയൽക്കാരുമായി നിത്യം വഴക്കും വക്കാണവുമാണു്.

വിവാഹം കഴിഞ്ഞിട്ടു് കുറെ കൊല്ലങ്ങളായി. ഒരു കുഞ്ഞിനെ എടുത്തു താലോലിക്കുവാൻ ഭാഗ്യമുണ്ടായില്ല. അവൾ ലജ്ജാസമന്വിതം ആകർഷകമായ ഒരു ചിരിയോടെ ഭർത്താവിനെ പരിഹസിക്കും.

"ഇങ്ങിനെ നമുക്കങ്ങു കെളവനും കെളവിയും ആകാം."

അതിൻെറ പൊരുൾ എന്തെന്നു കുറുപ്പിനു മനസ്സിലാകാറില്ല. ഒരു ഭാവഭേദവും കൂടാതെ അയാൾ അങ്ങിനെ നോക്കിയിരിക്കും. അയാൾക്കു അതിനെക്കുറിച്ചൊന്നും ഒരു ചിന്തയുമില്ല.

ഇങ്ങിനെഇരിക്കെയാണു കിട്ടുപിള്ള ആ ജീവിതത്തിൽ ഇടപെടുന്നതു്. ആ ഇടയ്ക്കു അയാൾ കുടുംബഭാഗം വാങ്ങി വിററ ആളാണു്. രൊക്കം ആയിരത്തഞ്ഞൂറു കൈവശമുണ്ടു്. അവിവാഹിതനാണു് എങ്കിലും അയാളെപ്പോലെതന്നെ ഒരു കുട്ടിയെ നാട്ടിൽ ഒരിടത്തു ഒരു സ്ത്രീ അക്കാലത്തു പ്രസവിച്ചു. ആ സ്ത്രീയും വന്ധ്യയെന്നു് വിധിക്കപ്പെട്ടതായിരുന്നത്രേ!

കിട്ടുപിള്ള നടയിൽകൂടി നടന്നുപോയപ്പോൾ പാപ്പിഅമ്മ വേലിക്കപ്പുറത്തുനിന്നു ഒന്നു മന്ദഹസിച്ചുപോയി. കിട്ടുപിള്ളയും ഒന്നു ചിരിച്ചു. ഉത്തരക്ഷണത്തിൽ പാപ്പിഅമ്മ അകത്തേയ്ക്കു ഓടി കയറിക്കളഞ്ഞു. എന്നാൽ അത്ഥഗർഭത്തെന്നു കിട്ടുപിള്ളയ്ക്കു് വിചാരിക്കാൻ ന്യായമുള്ള ഒരു കടാക്ഷത്തിനു് അയാൾ ശരവ്യമായിരുന്നു.

അടുത്തദിവസം കിട്ടുപിള്ള കുറച്ചു വെള്ളംകുടിക്കാൻ അവിടെ കയറിച്ചെന്നു. അടക്കപ്പെട്ട ചിരിയോടെ പാപ്പിഅമ്മ വെള്ളം കൊണ്ടുകൊടുത്തു. കിട്ടുപിള്ള ചിരിച്ചു. പാപ്പിഅമ്മയുടെ ചിരിയും പൊട്ടിപ്പോയി.

"ഉം? എന്താ?" കിട്ടുപിള്ള ചോദിച്ചു "ചുമ്മാതെ"

അടുത്തദിവസം പാപ്പിഅമ്മ പറഞ്ഞു.

"ഞാൻ ആ കുഞ്ഞിനെ കണ്ടു."

അങ്ങിനെ ആ ബന്ധം വികസിച്ചു. അതു് ആത്മാർത്ഥതയുള്ളതായി. പാപ്പിഅമ്മ കിട്ടുപിള്ളയെ പ്രതീക്ഷിച്ചു. കിട്ടുപിള്ളയ്ക്കു് പാപ്പിഅമ്മയെ കാണാതെ ഇരുന്നുകൂട. വിശുദ്ധങ്ങളായ പല വാഗ്ദാനങ്ങൾ ഈശ്വരനെ മുൻനിർത്തി കൊടുക്കുകയും സ്വീകരിക്കുകയും ഉണ്ടായി.

"ഞാനെന്തിനു ഇങ്ങിനെ സ്നേഹിച്ചു! നിങ്ങൾ എനിക്കുള്ളതല്ല" എന്നു പാപ്പിഅമ്മ നിരാശയായി പറഞ്ഞു.

"ഞാൻ എന്നും എന്റെ ഓമനയുടേതാണു്" എന്നയാൾ സമാശ്വസിപ്പിച്ചു.

സംതൃപ്തയായ കാമുകി കാമുകനെ ശുശ്രൂഷിച്ചു. കാമുകൻ അവളെ തിരിച്ചുസന്തോഷിപ്പിച്ചു. സ്വന്തംവകയെന്നുവിശ്വസിച്ചു. ഭർത്താവു് അപ്പോഴും അവളെ ആരാധിച്ചു.

ആ ബന്ധം അങ്ങിനെ കത്തിലും വെട്ടിലും അവസാനിച്ചു.

## II

കിട്ടുപിള്ള ഒന്നരമാസക്കാലം ആശുപത്രിയിലായിരുന്നു.

അതു് വളരെ പ്രമാദമായ ഒരു കേസായി വളന്നു. ഒളിച്ചോടിപ്പോയ പ്രതിയെ പിടികിട്ടിയില്ല. കുറെപണം കിട്ടുപിള്ള ചെലവാക്കി. അല്പസ്വല്പമൊക്കെ തങ്ങിനിന്നിരുന്നതു് അങ്ങിനെ അവസാനിച്ചു. പിന്നെയോ?

പാപ്പിഅമ്മ തന്നെ ഉത്തരം പറയണം. മുഴുത്തരൂപകൾ അട്ടിയട്ടികളായി അയാൾ വാരിക്കൊടുത്തിട്ടുള്ളതാണു്.

വിഷാദമയമായ കലന്ന ഒരു പുഞ്ചിരിയോടെ പാപ്പിഅമ്മ കിട്ടുപിള്ളയെ സ്വാഗതംചെയ്തു. ആ പുഞ്ചിരി പഴയതിലും ആകർഷകമായിരുന്നു.

"എങ്കിലും ദൈവം കട്ടകൈ ഒന്നും ചെയ്തില്ല. ആ ഉടുപ്പു് ഒന്നു മാററിയേ"

"ആയുസ്സുണ്ടായിരുന്നു"

അയാൾ ഉടുപ്പു മാററി.

"എങ്കിലും ആരും പറഞ്ഞില്ല തിരിച്ചുണ്ടെന്നു്"

അതു് ആശുപത്രിയിൽവച്ചുള്ള അനുഭവങ്ങളേയും മററും കുറിച്ചുള്ള ഒരു ദീർഘസംഭാഷണമായിരുന്നു.

അയാൾ തിണ്ണയിൽ ആ കട്ടിലിൽ കയറി ഇരുന്നു. അവൾ മുറുക്കാൻചെല്ലം തുറന്നു് മുമ്പിൽ വച്ചുകൊണ്ടു താഴത്തും. ആ സംസാരത്തിൽ ശൃംഗാരം ഒട്ടു കലന്നിട്ടില്ല. അവൾ അയാളുടെമുഖത്തു സൂക്ഷിച്ചു നോക്കുന്നുണ്ടു്. വെററില നൂറുതേച്ചു് തെറുത്തു് അവൾ അയാൾക്കു് കൊടുത്തു. അപ്പോൾ അവർ കാമുകിയും കാമുകനുമല്ല; ഭാര്യയും ഭത്താവും. അയാളുടെ സുഖത്തിലും ദുഃഖത്തിലും പങ്കുകൊള്ളാൻ അവൾ സന്നദ്ധയാണെന്നു് അയാൾക്കുതോന്നി. അങ്ങിനെ ഒട്ടധികനേരം വത്തമാനം പറഞ്ഞുകഴിഞ്ഞപ്പോൾ അയാൾ ചോദിച്ചു.

"അതൊക്കെയിരിക്കട്ടെ, കുറെ പണം വേണ്ടിയിരിക്കുന്നല്ലോ. വിഷമിച്ചു. ഈ പോലീസുകാർ കിടത്തിപ്പൊറുപ്പിക്കുന്നില്ല".

"പണമോ? എന്റെ കൈയിലൊന്നുമില്ല. ഒററക്കാശില്ല".

"കാശില്ലെന്നു ഞാൻ സമ്മതിച്ചു.

"അല്ല, സത്യം" അവൾക്കു ചിരിവന്നുപോയി.

"ആ താക്കോൽ ഇങ്ങു തന്നാട്ടെ"

"എന്റെ കൈയിലൊന്നുമില്ല" അവൾ എഴുന്നേററു് മുറിക്കുള്ളിലേയ്ക്കു പോയി.

"നില്ലു്. പിണങ്ങിപ്പോകാതെ"

അയാൾ അവളുടെ പിന്നാലെ മുറിക്കുള്ളിലേയ്ക്കു കയറി.

അങ്ങിനെ ഗൃഹങ്ങളിൽ നടക്കാറുള്ള ഒരു സവ്വസാധാരണമായ രംഗം അവിടെയും അഭിനയിക്കപ്പെട്ടു.

ആ പണം എന്തിനെന്നു് അവൾ ചോദിച്ചു. പ്രതിയെ പിടിക്കാനാണെന്നു് അയാൾ സത്യംപറഞ്ഞു. അതിനു അവൾ കൊടുക്കുകയുമില്ല. എന്നാൽ ആ കാര്യത്തിനു് ഇതിൽ ഒരുകാശും ചെലവാക്കയില്ലെന്നു് ചിരി അമത്തികൊണ്ടയാൾ പറഞ്ഞു. എന്തിനു്, നിലവറയിൽ പുല്ലുവട്ടിയിൽ വച്ചു സൂക്ഷിച്ചിരിക്കുന്ന മടിശ്ശീലയിൽനിന്നും പണം പുറത്തുവന്നു.

"ദൈവത്തിനു നിരക്കാത്തതാണു ഞാനു ചെയ്യുന്നതു്" എന്നു പറഞ്ഞുകൊണ്ടു പാപ്പിഅമ്മ പണം എണ്ണിക്കൊടുത്തു.

ഊജ്ജിതമായ അന്വേഷണത്തിനുശേഷം വടക്കൻപറവൂരിൽ വച്ചു പ്രതിയെ പിടികിട്ടി. കുറുപ്പിനുവേണ്ടി കുറുപ്പിന്റെ ജ്യേഷ്ഠനു പണം ചെലവാക്കി. ഹൈക്കോടതി പ്രതിയെ ജാമ്യത്തിൽ വിട്ടു.

ലാക്കപ്പിൽനിന്നും പുറത്തിറങ്ങിയനിമിഷം ഒരു വലിയ ചോദ്യം ഉദയംചെയ്തു എങ്ങോട്ടു്?

സ്വന്തമെന്നു പറയാൻ യാതൊന്നുമില്ലെന്നു അയാൾക്കുതോന്നി. അവൾ തനിക്കുള്ളതല്ലാതായിത്തീൎന്നു. ഉണ്ടായിരുന്ന വസ്തുവകകൾ അവളുടേതുമായി.

അല്ല, അവൾ തന്റേതല്ല. താൻതന്നെ അങ്ങിനെ ആക്കിത്തീൎത്തു എന്നാണു കുറുപ്പിനു തോന്നുന്നതു്. അവൾകണ്ടാൽ മിണ്ടുമോ? കണ്ടഭാവം നടിക്കുമോ? ജീവിതത്തിൽ തേടിയതെല്ലാം കൈമോശംവന്നു.

ഓരോ ചുവടു മുന്നോട്ടു വയ്ക്കുന്തോറും അയാളുടെ നെഞ്ചിടിപ്പു കൂടുതൽ ദ്രുതതരമായി. എങ്ങിനെ അവളുടെ മുഖത്തു്നോക്കും? എന്തു സമാധാനമാണു് അവളോടു് പറയാനുള്ളതു്? ഒരു വാദമുഖത്തിനും വിശ്വാസ്യത മതിയാകുന്നില്ല. അവളെ കാണുമ്പോൾ കരൾ അങ്ങു പറിഞ്ഞുപോകുമെന്നു തോന്നി. അവളെകാണാതെ കഴിച്ചുകൂട്ടിയാലോ? പക്ഷേ, അതിനു നിവൎത്തിയുമില്ല.

തീവ്രമായ ഒരു അപരാധബോധം അയാളുടെ അന്തരാത്മാവിനെ കരണ്ടുകൊണ്ടിരുന്നു. വഴിയിൽ പലരും കുശലപ്രശ്നം ചെയ്തു. പക്ഷേ ഒന്നും മിണ്ടിയില്ല. ഒരു ഭ്രാന്തനെപ്പോലെ അയാൾ നടക്കുകയാണു്.

വീടു് കണ്ടുതുടങ്ങി. അയാൾക്കു ശ്വാസംമുട്ടുന്നു എന്നു തോന്നുന്നു. തല ചുറ്റുന്നു. എങ്കിലും മുന്നോട്ടുനീങ്ങുന്നുണ്ടു്..........പടിക്കൽ അവൾ കാത്തുനില്ക്കുന്നു! വിഷാദാത്മകമായ ഒരു ചിരി, നനവുള്ള ഒരു നോട്ടം— അവളുടെ മുഖത്തുനിന്നും അക്ഷികളെ നിവൎത്തിക്കാൻ അയാൾക്കു കഴിഞ്ഞില്ല. ഒരു പാവയെപ്പോലെ മുന്നോട്ടു നീങ്ങി. അവൾ ഇരുകരങ്ങളും നീട്ടി അയാളെ സ്വീകരിച്ചു.

“അയ്യോ! ഇതെങ്ങിനെ പ്രാകൃതമായി! എന്റെ ഈശ്വരാ!”

അവളുടെ കണ്ണിൽനിന്നും ബാഷ്പമണികൾ അടൎന്നുവീണു. അവളുടെ തൊണ്ടയിടറി.

ആ ഭാൎയ്യ ഇതിനായിരുന്നിരിക്കാം, ഭൎത്താവിനെ എത്രയുംവേഗം തിരിച്ചുകിട്ടുവാൻ ആയിരുന്നിരിക്കാം, അദ്ദേഹത്തിന്റെ ശത്രുവിനു പണം കൊടുത്തതു്. എന്തോ! സ്ത്രീഹൃദയം ആരുകണ്ടു?

അവർ വീട്ടിനുള്ളിലേയ്ക്കു പോയി. പാപ്പിഅമ്മ അയാൾക്കുവേണ്ടി വെള്ളംകാച്ചിഇട്ടിരുന്നു; ഇഞ്ചകീറിവച്ചിരുന്നു; ഓടത്തിൽ എണ്ണയും എടുത്തു വരുന്നതിനുമുമ്പേ തയാറാക്കിയിരുന്നു.

വീണ്ടും ഭാൎയ്യയും ഭൎത്താവും അവിടെ കഴിഞ്ഞു.

കുറുപ്പുവന്നതിനു നാലാംദിവസം അതിഭയങ്കരമായ ഒരു അടിലഹള നടന്നു. കുറുപ്പും അയാളുടെ പക്ഷക്കാരും ഒരുവശം. മറുവശം കിട്ടുപിള്ളയും അയാളുടെ പക്ഷക്കാരും. അപായകരമായ മുറിവുകൾ നാലഞ്ചുപേൎക്കു പററി.

## III

രണ്ടുകേസു മാത്രമല്ല, അതിനെത്തുടൎന്നു ചില്ലറ ക്രിമിനൽകേസുകൾ, സിവിൾകേസുകൾ, പോലീസിൽ ഹർജി ഇങ്ങിനെ വളരെ കാൎയ്യങ്ങൾ ഉത്ഭവിച്ചു. കക്ഷികൾ ആൎക്കുംതന്നെ വീട്ടിൽഇരിക്കാൻ നേരമില്ല. പ്രത്യേകിച്ചു കിട്ടുപിള്ളക്കും കുറുപ്പിനും. കുറുപ്പ് ഒന്നോ, രണ്ടോ ദിവസങ്ങൾ ഒരുമാസത്തിൽ വീട്ടിൽ കണ്ടെന്നുവരും. ഭാൎയ്യയുടെ ദാനമെഴുതിയ വസ്തുക്കളിൽ രണ്ടുനമ്പർ വിററുകഴിഞ്ഞു.

എന്നാൽ കുറുപ്പിനു പണമുണ്ട്. എഴുതുവാൻ വസ്തുവില്ല. കൈയ്യിലുണ്ടായിരുന്ന പണംഎല്ലാം പാപ്പിഅമ്മയുടെ പാദത്തിൽ കാണിയ്ക്ക വച്ചു കഴിഞ്ഞുവെന്നാണ് കേൾവി. അയാളുടെ ധനാഗമമാൎഗ്ഗം ഒരു രഹസ്യമായിരുന്നു. മോഷ്ടിക്കുന്നതാണെന്ന് കുറുപ്പിന്റെ കൂട്ടുകാർ പറഞ്ഞുപോന്നു.

ആദ്യത്തെ കുത്തുകേസിൽ പാപ്പിഅമ്മ ഒരു പ്രധാന സാക്ഷിയാണ്. കൃത്യം കണ്ട സാക്ഷി അവർമാത്രമേയുള്ളു. കേസിന്റെ ജയാപജയങ്ങൾ അവരെ ആശ്രയിച്ചാണിരിക്കുന്നതു്.

കുറുപ്പിന് ഇതറിയാം. എന്നാൽ അതു് അവരോട് പറയാൻ അയാൾക്കു ധൈൎയ്യം ഇതുവരെ വന്നിട്ടില്ല. ആ അപരാധബോധം ഇന്നും മാഞ്ഞിട്ടില്ല. വക്കീൽ എന്നും ഭാൎയ്യ എങ്ങിനെ മൊഴികൊടുക്കുമെന്നു ചോദിക്കാറുണ്ട്. ഒരുദിവസം വളരെ ധൈൎയ്യം സംഭരിച്ച് അയാൾ ഭാൎയ്യയോടു പറഞ്ഞു.

"കേസിൽ നിന്നെ വിസ്തരിക്കും"

"വിസ്തരിക്കട്ടെ"

"നീ മൊഴി കൊടുക്കണം"

അവൾ പെട്ടെന്നു സംസാരവിഷയം മാററിക്കളഞ്ഞു.

മറെറാരവസരത്തിൽ ഒരു ചില്ലറ ഗൃഹകലഹത്തിനിടയിൽ അവൾ കോപിഷ്ഠയായി പറഞ്ഞു.

"ഞാൻ സത്യമെല്ലാം മൊഴികൊടുക്കും"

കുറുപ്പു നടുങ്ങിപ്പോയി.

എങ്കിലും അയാൾ പിന്നീടൊരിക്കൽ ആശ്വസിച്ചു. കുറുപ്പിന്റെ ജ്യേഷ്ഠന്റെ ഭാൎയ്യയോട് അവൾ പറഞ്ഞിട്ടുണ്ട് പ്രതിക്കനുകൂലമായേ മൊഴി കൊടുക്കുകയുള്ളു എന്ന്. അവൾ ഇപ്പോഴും കുറുപ്പിനെ സ്നേഹിക്കുന്നുണ്ട്. ഭൎത്താവായി അംഗീകരിക്കുന്നുമുണ്ട്. അയാളുടെ അപരാധം മറന്നിട്ടുണ്ട്. സത്യത്തിൽ അയാൾക്കു അവകാശപ്പെട്ടതെങ്കിലും നിയമം അവളുടേതെന്നു വിധിക്കുന്ന വസ്തു എഴുതിക്കൊടുത്തും മററും അവൾ പണംവാങ്ങി ചെലവുചെയ്യുന്നതു് അയാളെ രക്ഷിക്കാനല്ലെങ്കിൽ മറെറന്തിനാണു്?

× × ×

അന്നു കരുപ്പുകേസിന്റെ അവധിദിവസമാണു്. ഇരുകൂട്ടരും ആലപ്പുഴയാണു്. പിറേറന്നും കേസുണ്ടു്. അർദ്ധരാത്രിയിൽ പുരമുറിയ്ക്കുള്ളിൽ ഇരുന്നു കിട്ടുപിള്ളയും പാപ്പിഅമ്മയുംതമ്മിൽ താഴ്ന്നസ്വരത്തിൽ സംസാരിക്കുന്നു.

"ഞാൻ ഈ വെട്ടും കുത്തും ഏററതു് എന്തിനാണു്?"

"എന്തിനാണു്?" ബാലിശമായ ഒരു ചോദ്യം!

"ഞാൻ നിന്നെ സ്നേഹിച്ചതുകൊണ്ടല്ലേ?"

പാപ്പിഅമ്മ അവനതമുഖിയായി, അതെ എന്നു സമ്മതിച്ചു. ഒരു ക്ഷണംകഴിഞ്ഞു കിട്ടുപിള്ള തുടന്നു.

"ഞാൻ നിനക്കു തന്നതാണെങ്കിലും അതിൽ ഒരു കാശുപോലും എനിക്കു തിരിച്ചുതരാതെയിരിക്കാം. എങ്കിലും ഞാൻ ചോദിക്കുന്നു എന്തിനു എനിക്കു പണം തരുന്നു? എന്നോടുള്ള ഇഷ്ടംകൊണ്ടു് അല്ലേ?"

അതും മൗനംകൊണ്ടു പാപ്പിഅമ്മ സമ്മതിച്ചു. കിട്ടുപിള്ള വളരെവളരെ കാര്യങ്ങൾ പറഞ്ഞു. "സത്യംമാത്രം അവർ പറഞ്ഞാൽമതി. അതിനു വളരെയൊന്നും പഠിക്കേണ്ടതായിട്ടില്ല. കോടതിയിൽ ഈശ്വരനെ സാക്ഷിയാക്കി രാമായണം എടുത്താണു് മൊഴികൊടുക്കേണ്ടതു്. എന്നിട്ടു കള്ളംപറയുന്നതു് മഹാപാപമാണു്." അവസാനം അയാൾ പറഞ്ഞുനിർത്തി.

"അതുകൂടെ ചെയ്തുകഴിഞ്ഞാൽ—അപ്പോൾ നമ്മുടെ സ്നേഹം പൂർത്തിയായി. പിന്നെ നമുക്കു് മുമ്പു് തീരുമാനിച്ചതുപോലെയാകാം. എന്റെ ഓമന, എന്റെ സ്വന്തമാകും. ആ കിഴവൻ തന്നത്താൻ പിണങ്ങിപ്പോകും. ഇല്ലെങ്കിൽ ജയിലിൽ പോകും."

മൊഴികൊടുക്കേണ്ടതെങ്ങിനെയെന്നു് അയാൾ പറഞ്ഞുകൊടുത്തുകൊണ്ടിരിക്കുമ്പോൾ അവൾ ചോദിച്ചു.

"ഇന്നും അന്നത്തെപ്പോലെ അങ്ങേരുവന്നെങ്കിലോ?"

"ഇല്ല, ഇനി അബദ്ധം വരില്ല. എന്റെ തങ്കം വിചാരിച്ചാൽ എനിക്കപകടമോ? ആ കഴുത വക്കീലാഫീസിൽ കിടന്നു കൂക്കംവലിച്ചു് ഉറങ്ങുന്നതു കണ്ടേച്ചാണു് ഞാൻ പോന്നതു്. അവൻ രാവിലെയേ ഉണരൂ. അപ്പോൾ ഞാനുണ്ടവിടെ"

"നല്ല മിടുക്കൻതന്നെ"

"അവൻ ഈ മുറിയിൽ കിടന്നുറങ്ങുമ്പോൾ എന്റെ ഓമന—ഓക്കുന്നില്ലേ?"

അങ്ങിനെ തുടന്ന സംസാരത്തിനിടയിൽ കിട്ടുപിള്ള പരാതിപ്പെട്ടു. എന്തിനു് കരുപ്പിനു് വസ്തുഎഴുതി പണംകൊടുക്കുന്നുവെന്നു്.

അവൾ അങ്ങു ചിരിച്ചുപോയി. ആ ചിരി അൎത്ഥവത്തായിരുന്നു. കിട്ടുപിള്ള നടുങ്ങിപ്പോയി. അവൾ അയാളുടെ കഥയില്ലായ്മയിൽ അയാളെ പരിഹസിക്കുന്നു!

"പാവം!" അവൾ പറഞ്ഞു.

"പാവമോ?" അയാളുടെ സ്വരം അല്പം പരുഷമായിരുന്നു. ഒരു ക്ഷണം മിണ്ടാതിരുന്നിട്ടു് അവൾ പറഞ്ഞു.

"അതു് അങ്ങേരുടെ വകയല്ലേ?"

× × ×

അവൾ മൊഴികൊടുക്കേണ്ടുന്ന ദിവസംവന്നു. കുളിച്ചു കുറിയും തൊട്ടു് നല്ല വേഷത്തിൽ അവൾ പോയി. പലരും അവളെനോക്കി പതുക്കെ എന്തൊക്കെയോ പറഞ്ഞു. അവൾ അതൊന്നും വകവച്ചില്ല.

കൂട്ടിൽകയറി അവൾ മൊഴികൊടുത്തു. ആരും പ്രതീക്ഷിക്കാത്ത ചില കഥകളൊക്കെയാണു് അവൾക്കു പറയുവാനുണ്ടായിരുന്നതു്. വാദിയുടേയും പ്രതിയുടേയും മുഖം മ്ലാനമായി. വഴ്ഴിട്ടു് തിരിച്ചുവന്നപ്പോൾ അവൾ ഭൎത്താവിനോടു ചോദിച്ചു.

"വാദിയുടെ കേസുപോലെ പറഞ്ഞില്ലെങ്കിൽ പ്രതിക്കല്യോ ഗുണം? ഞാൻ വാദിയുടെ കേസുപോലല്ല പറഞ്ഞതു്."

കുറുപ്പിനു് അതു ബോദ്ധ്യമായി. അവളുടെമൊഴി ഓൎത്തുനോക്കി. അതു വാദിയുടെ കേസുപോലല്ല. അയാളുടെ മ്ലാനത നീങ്ങി.

ഒരുരാത്രിയിൽ അവൾ കിട്ടുപിള്ളയുടെ പുറം തലോടിക്കൊണ്ടു പറഞ്ഞു

"ഞാൻ അങ്ങേയുടെ ഭാൎയ്യയല്യോ. അതുകൊണ്ടു് ഞാൻ കുറച്ചൊക്കെ പറഞ്ഞാലും മതിയല്ലോ. നിങ്ങളു പറഞ്ഞതുപോലെ ഞാൻ പറഞ്ഞിരുന്നെങ്കിലു് ആരും എന്റെമൊഴി വിശ്വസിക്കത്തില്ല. ഞാൻ നിങ്ങടെ കക്ഷിയാണെന്നു വരും"

ആലോചിച്ചപ്പോൾ അതു ശരിയാണെന്നു കിട്ടുപിള്ളയ്ക്കു ബോദ്ധ്യമായി. ഒരു ഭാൎയ്യ ഇത്രയുമെങ്കിലും ഭൎത്താവിൽ കുററംപറഞ്ഞ സ്ഥിതിയ്ക്കു് വാദിയുടെ കേസു സത്യമെന്നു വിശ്വസിക്കാൻ യുക്തിയുണ്ടു്. തന്നെയുമല്ല, അവൾ ഭൎത്താവിനു ഗുണമായി മൊഴികൊടുക്കാൻ വന്നവളാണെന്നും മൊഴിയിൽനിന്നും മനസ്സിലാകും. അവൾ മനസ്സറിയാതെ ഭൎത്താവിനെതിരായി ഇത്രയും കാൎയ്യം പറഞ്ഞുപോയതുമാണു്. അയാളുടെ മ്ലാനതയും മാറി.

IV

കിട്ടുപിള്ളയേയും കുറുപ്പിനേയും മുമ്മൂന്നുകൊല്ലം തടവുശിക്ഷയ്ക്കു വിധിച്ചു. ആ പ്രധാന കേസിലല്ല, പിന്നീടുണ്ടായ അടികലശലിൽ. കുത്തുകേസിൽ പ്രതിയെ വെറുതെ വിടുകയാണു് ചെയ്തതു്.



തിരുവിതാംകൂർ ദിവാൻ സചിവോത്തമൻ

സർ സി. പി. രാമസ്വാമിഅയ്യർ കെ. സി. ഐ. ഇ; എൽ. എൽ. ഡി.

ആ ഉന്നതമായ മതിൽക്കെട്ടിനുള്ളിൽ കയറിയപ്പോഴ് ഇരുവരും നെട്ടതായി വീർത്തു. അവർ പരസ്പരം മുഖത്തു നോക്കിപ്പോയി. അങ്ങിനെ ആദ്യമായി ഓരോരുത്തർക്കും ഒരു അമളിയെക്കുറിച്ച് അസ്പഷ്ടമായ ഒരു ബോധം ഉദിച്ചു.

രണ്ടു കെട്ടിലാണ് ഇരുവരേയും ഇട്ടിരിക്കുന്നതെങ്കിലും മിക്കവാറും ഒരു സ്ഥലത്താണു വേല. അവർ പരസ്പരം ഉരിയാടാറില്ല. എന്നാൽ ഒരു മൂന്നാമൻമുഖാന്തരം ആശയം വിനിമയം ചെയ്യും. അതെങ്ങിനെയെന്നാൽ കിട്ടപിള്ള ആരോടെങ്കിലും ഒന്നു ചോദിച്ചാൽ, കുറുപ്പിനു ഉത്തരമുണ്ടെങ്കിൽ അയാഠം ആ മൂന്നാമനോടായി അതു പറയും.

ഒരു പ്രായംചെന്ന ജയിൽപുള്ളി അവിടെയുണ്ട്. അയാഠംമൂന്നാം പ്രാവശ്യമാണ് അവിടെ വന്നിരിക്കുന്നതു്. വളരെയൊന്നും അയാഠം സംസാരിക്കുകയില്ല. മുഖത്തിനു ഒരു ചൈതന്യം ഒക്കെയുണ്ട്. കർമ്മദോഷംകൊണ്ട് അവിടെ വന്നതാണെന്നേ ആരും പറയുകയുള്ളൂ.

ജയിൽപുള്ളികഠം എല്ലാം അയാളെ വന്ദിച്ചുപോന്നു. പല കലാപങ്ങളും നിയമലംഘനങ്ങളും അമർത്താൻ അയാഠംക്കു കഴിഞ്ഞിട്ടുണ്ട്. അയാഠം അവരുടെ ഏവരുടേയും ആശ്വാസദാതാവാണ്.

അയാഠംക്കു സ്വന്തമായ ഒരു തത്വശാസ്ത്രമുണ്ട്, ജയിലിൻെറ തത്വശാസ്ത്രം. അയാഠം ജീവിച്ചവനാണ്, യാഥാർത്ഥ്യങ്ങഠം അറിഞ്ഞവനാണ്. ഒരുദിവസം കിട്ടപിള്ള ഒരു വൃക്ഷഛായയിൽ തലകുമ്പിട്ടിരുന്നു കരയുകയായിരുന്നു. അല്പം അകലെ കുറുപ്പു മമ്മട്ടിചാരി നില്ക്കുന്നു. ആ വൃദ്ധൻ സാവധാനത്തിൽ കിട്ടപിള്ളയെ സമീപിച്ചു.

"നീ എന്തിനാ കരയുന്നെ?"

കിട്ടപിള്ള തലഉയർത്തിപ്പറഞ്ഞു "ഞാൻ ഇങ്ങനെ കഷ്ടപ്പെടേണ്ടവനല്ല."

വൃദ്ധൻെറ മീശകഠംക്കിടയിൽക്കൂടി ഒരു പുഞ്ചിരി പ്രസരിച്ചു. അമ്പ! അതു് ഒരു ലോകവിദ്വേഷിയുടെ ചിരിയായിരുന്നു. കിട്ടപിള്ള തൊണ്ടയിടറി പറഞ്ഞു.

"ഞാൻ ഒരുവളെ സ്നേഹിച്ചു. അതിൻെറ പ്രായശ്ചിത്തമാണിതു്"

അപ്പോഴും വൃദ്ധൻ പഴയപോലെ ഒന്നു മന്ദഹസിച്ചു.

"ഇതെല്ലാം ഇവിടെ വരുമ്പോഠം ആരും പറയുന്നതാണ്. പോകുമ്പോഠം നീ വിശ്വസിച്ചിരുന്നതിൻെറയെല്ലാം അത്ഥമില്ലായ്മ ബോദ്ധ്യമാകും. കുഞ്ഞേ! ജയിലിൽ വരുന്നതു് നല്ലതിനാണ്. അവിടെ വച്ചു മാത്രമേ ഒരുത്തൻ യാഥാർത്ഥ്യം പഠിക്കൂ. പുറത്തുവച്ച് പഠിച്ചതെല്ലാം, വിശ്വസിച്ചതെല്ലാം അബദ്ധം."

അപ്പോഴേയ്ക്കും കുറുപ്പും അടുത്തുചെന്നു.

കിട്ടപിള്ള സുദീർഘമായ ആ കലഹചരിത്രം വിവരിച്ചു. കുറുപ്പ് അതിൽ ചിലടം തിരുത്തി. അപ്പോഠം ആ വൃദ്ധൻ അയാഠം ആരെന്നു ചോദിച്ചു. "എൻെറ വാദി. ഞാൻ അയാളുടെ വാദിയുമാ"

വൃദ്ധൻ ആ പുഞ്ചിരിയോടെ പിറുപിറുത്തു. "ജയിൽപുള്ളികൾക്കു വാദിയില്ല. അവരുടെ വാദി, എന്നുവെച്ചാൽ ശത്രു, ഈ സമുദായമാണു്."

നാളുകൾ വീണ്ടും കഴിഞ്ഞു. ഒരുദിവസം കിട്ടുപിള്ളയും കറുപ്പും മററു നാലുപേരുംകൂടി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കയായിരുന്നു. നാട്ടിലെ ഒരു കഥ കറുപ്പു പറഞ്ഞു. ഒരു പെൺകേസു്. കിട്ടുപിള്ള കറുപ്പിന്റെ ഓർമ്മപ്പിശകു തിരുത്തി.

പിന്നീടൊരുദിവസം അവർ ഒന്നോ രണ്ടോ വാക്കു സംസാരിച്ചു. എന്തിനു്, ജയിലിലെ തത്വശാസ്ത്രം ആ ആജീവനാന്തശത്രുക്കളെ യോജിപ്പിച്ചു. കറുപ്പു കിട്ടുപിള്ളയോടു പറഞ്ഞു.

"ഞാനിതോർത്തില്ല, നമ്മളു തമ്മിൽ മിണ്ടുമെന്നു്, ഈ ജന്മം"

കിട്ടുപിള്ള മറുപടി പറഞ്ഞു. "നമ്മളെന്തിനാ മിണ്ടാതിരിക്കുന്നെ? സത്യത്തിനു് നമ്മൾ മണ്ടന്മാരായിപ്പോയി. എല്ലാം അവളും നമ്മുടെ കക്ഷിക്കാരുംകൂടെ ഒപ്പിച്ചു."

ഇന്നു് അവർ ചിലപ്പോഴെല്ലാം പാപ്പിഅമ്മയെക്കുറിച്ചു സംസാരിക്കും. നിർവ്വികാരം ഇരുവർക്കും അവരെ വിമർശിക്കാൻ കഴിയുന്നു.

"നമുക്കു് ഇവിടെനിന്നിറങ്ങിയാൽ ഒന്നിച്ചു് അവളുടെ മുമ്പിൽ ചെല്ലണം." എന്നു കറുപ്പു പറഞ്ഞപ്പോൾ കിട്ടുപിള്ള അതു സമ്മതിച്ചു.

× × × ×

മൂന്നു സംവത്സരങ്ങളും കഴിഞ്ഞു. ഒരു സുപ്രഭാതത്തിൽ ഇരുവരേയും പുറത്തിറക്കി. വിശാലമായ ലോകത്തിൽനിന്നും ശുദ്ധമായ പ്രഭാതവായു നീണ്ട വീർപ്പുകളാൽ ഇരുവരും ഉൾക്കൊണ്ടു. അവർ നേരെ നാട്ടിലേയ്ക്കു തിരിച്ചു.

സന്ധ്യകഴിഞ്ഞാണു് അവർ സ്ഥലത്തെത്തിയതു്. ആ വീട്ടിന്റെ പടിക്കൽ ചെന്നപ്പോൾ ഒരു കുഞ്ഞുകരയുന്ന ശബ്ദം കേൾക്കായി. കറുപ്പു് കിട്ടുപിള്ളയുടെ കൈപിടിച്ചമർത്തി. ഇരുവരും പതുക്കെ വേലിക്കെട്ടിനുള്ളിലേയ്ക്കു കടന്നു. തിണ്ണയിൽ ഒരു പുരുഷൻ ഇരുന്നു മുറുക്കുന്നു. അയാൾ 'ആരതു്' എന്നു ചോദിച്ചു. ഇരുവരും മിണ്ടിയില്ല. നേരെ അവർ തിണ്ണയിലേയ്ക്കു കയറി. ആ പുരുഷൻ ചാടിയെഴുന്നേററുപോയി. പുരമുറിക്കുള്ളിൽനിന്നും ഒരു സ്ത്രീ കുട്ടിയേയും എടുത്തുകൊണ്ടു് തിണ്ണയിൽ വന്നു. അതു പാപ്പിഅമ്മയാണു്!

ഒരുനിമിഷം ആരും ഒന്നും മിണ്ടുന്നില്ല. ആ സ്ത്രീക്കുള്ള പ്രസന്നമായ പുഞ്ചിരി വരില്ല! കടാക്ഷിക്കാൻ സാധിക്കുകയില്ല. അവൾ ശിലാപ്രതിമപോലെ നില്ക്കുന്നു. ഒന്നു് ഉച്ചത്തിൽ കരയണമെന്നുണ്ടു്; പക്ഷേ ശബ്ദം പുറത്തുവരുന്നില്ല.

'ഹ ഹ ഹ' കിട്ടുപിള്ളയും കറുപ്പും ഒരുപോലെ പൈശാചികമായി പൊട്ടിച്ചിരിച്ചു. അവരുടെ കണ്ണുകൾ തീക്കട്ടകൾപോലെ ജ്വലിച്ചു. പല്ലിളിച്ചുകൊണ്ടു്, എന്തോ അമറിക്കൊണ്ടു് ഇരുവരും അവളുടെ നേർക്കു് കുതിച്ചു. [illegible] അവൾ മുററത്തു ചാടിക്കളഞ്ഞു.

---

# ദിവ്യകാമുകൻ.

(രാജശ്രീ കിഴ്ക്കുളം എൻ. രാമൻപിള്ള എം. എ., സയൻസ് കാളേജ്, തിരുവനന്തപുരം)

1 പാരിക്കം സൗരഭ്യവും സൗന്ദര്യസാരങ്ങളും
പാരൊക്കെത്തേടിത്തേടിപ്പാടിപ്പോമെൻ ഭൃംഗമേ,
വിസ്മയാവഹമാം നിൻ വ്യോമയാനവും പാർത്തു
സസ്മിതംവസിക്കുന്നു സുമനസ്സമൂഹങ്ങൾ.

2 മംഗലം നിനക്കയേ! വിജയിച്ചാലും! നീണാൾ
ഭംഗിചൊല്ലുകയല്ല നിസ്തുലശ്ലാഘ്യാർഹൻ നീ.
നിന്നെപ്പോൽ രസികരാരൂഴിയി,ലെന്നുമല്ല
നിന്നെപ്പോലാരുദാരരുന്നതമാദർശാഢ്യരും.
വാസനാരസാസ്വാദവൈഭവമസാമാന്യം,
ഭാസുരസൗകുമാര്യബോധമോ സുവിഖ്യാതം,
മാമ്പൂവുംപുതുപനിനീർപ്പൂവും തുമ്പപ്പൂവു-
മാമ്പലുമംഭോജവുമെല്ലാമിങ്ങഭേദംതേ.
ജീവിതത്തിന്നു രാഗരസമേ ചാരിതാർത്ഥ്യ-
മേവനും നൽകുന്നായെന്നല്ലേ കീർത്തിപ്പു നീ?

3 ചേലോടു ചാർത്തിക്കൊടുത്തീടുവാനൊരു മഹാ-
നീലക്കൽപ്പതക്കവും കൊണ്ടണഞ്ഞീടുംനിന്നെ,
സോല്ലാസമിതാ! കണ്ടു പുഞ്ചിരി പൊഴിച്ചു പൂ-
വല്ലികൾ വിലസുന്നു നർത്തനവിദ്യാലോലം.

4 ചേതോമോഹനമായ സംഗീതനാദംകൊണ്ടും,
ചാതുര്യമേറും പല ലീലാവിലാസംകൊണ്ടും,
സൂനങ്ങളാമസംഖ്യലാവണ്യധാമങ്ങളെ
മിനങ്ങളാക്കും കെൽപ്പും, കാമദായകത്വവും,
വിശ്വൈകസമുന്മേഷമേകുമസ്ഖലിതാലാപ-
കൗശലവിശേഷവും, കമലാഭികത്വവും,
വാരുറ്റവനക്രീഡാരീതിയും കരുതുമ്പോൾ
ചാരുകൃഷ്ണാഭൻ ഭവാൻ ദിവ്യകാമുകൻതന്നെ.

# "കൊച്ചിരാജ്യ"ത്തിലെ "കൊച്ചി."

(രാജശ്രീ പുത്തേഴത്തു രാമൻമേനോൻ ബി. എ. ബി. എൽ.,
സർവ്വാധികാര്യക്കാർ, തൃപ്പൂണിത്തുറ.

കൊച്ചിരാജ്യത്തിന്റെയും, കൊച്ചി രാജവംശത്തിന്റെയും ആദ്യചരിത്രം ഐതിഹ്യപടലങ്ങളിൽ കൂടിക്കിടക്കുന്നതുപോലെ, 'കൊച്ചി'യുടെ പൂർവ്വകഥയും അഭ്യൂഹങ്ങളിലും നാടോടികഥകളിലും മറഞ്ഞുകിടക്കുന്നു. ഇന്നുകാണുന്ന ഈ കൊച്ചി, അറബിക്കടലിന്റെ അഴകിയന്ന മഹാറാണിയായി വ്യാപാരസാമ്രാട്ടുകളെ എല്ലാം ആകർഷിക്കുന്ന കൊച്ചി, ലോകോത്തരമായ ഒരു മനോഹരതുറമുഖത്താൽ പ്രകീർത്തിതയായ കൊച്ചി, എന്നുണ്ടായി, എങ്ങിനെയുണ്ടായി, അതു് ആദ്യം ആരുടെയായിരുന്നു എന്നു തുടങ്ങിയ ന്യായമായ ചോദ്യങ്ങൾക്കു് ഇന്നു നിസ്സംശയമായ ഒരു സമാധാനം കൊടുക്കുന്നതിനു അശക്തയായിത്തന്നെ വർത്തിക്കുന്നു. "ഞാൻ സ്വയംഭൂവോ, മനുഷ്യസൃഷ്ടമോ എന്തെങ്കിലുമായിക്കൊള്ളട്ടെ; കാലചക്രതിരിച്ചിലിൽ എനിക്കു സംഭവിച്ചിട്ടുള്ള ഉച്ചനീചതപങ്ങൾ എപ്രകാരമെല്ലാമെങ്കിലും ഇരിക്കട്ടെ, ഞാൻ ഇന്നു സർവ്വാംഗസുന്ദരിയും, സമ്പൽസമൃദ്ധയും സുമനസ്സുകളാൽ സമാരാധിതയുമാകുന്നു" എന്നാണു് കൊച്ചി ഉച്ചൈസ്തരം ഉൽഘോഷിക്കുന്നതു്.

ക്രിസ്ത്വാബ്ദം 1341-ൽ ഉണ്ടായതായി പറയപ്പെടുന്ന ഒരു ഭയങ്കരമായ വെള്ളപ്പൊക്കം നിമിത്തമാണു് കൊച്ചിഅഴി തുറന്നതെന്നും അതോടുകൂടിയുണ്ടായ ഒരു ഭൂകമ്പത്താലോ മറ്റോ ആണു് 'വയ്പിൻകര'കടലിൽനിന്നും ഉയർന്നുണ്ടായതെന്നും ആ മലവെള്ളത്തിൽ പെരിയാർനദി—ആലുവാപ്പുഴ—അടിച്ചുകയററിയ മണൽറ്റീണാണു് അതുവരെ അഖിലലോകപ്രസിദ്ധിയോടുകൂടി പ്രശോഭിച്ചിരുന്ന മകോതയപട്ടണം—തിരുവഞ്ചിക്കുളം, കൊടുങ്ങല്ലൂർ—നശിച്ചതെന്നും പറയപ്പെടുന്നു. 1400-ാമാണ്ടിനു മുമ്പു മലയാളക്കരകളിൽ സഞ്ചരിച്ചിട്ടുള്ള വിദേശിയരായ സഞ്ചാരികൾ ആരും അവരുടെ വിജ്ഞാനപ്രദങ്ങളായ യാത്രാവിവരണഗ്രന്ഥങ്ങളിൽ കൊച്ചിയെക്കുറിച്ചൊന്നും രേഖപ്പെടുത്തിയിട്ടില്ലെന്നുള്ള സംഗതി, കൊച്ചിയുടെ കേവലം ആധുനികം മാത്രമായ അന്തസ്സിനു് ഒരു ലക്ഷ്യമായും ചിലർ എടുത്തുകാണിക്കുന്നു. കൊച്ചിക്കു വടക്കും തെക്കുമുള്ള പല രാജ്യങ്ങളേയും, തുറമുഖങ്ങളേയും ആ വക ഗ്രന്ഥങ്ങളിൽ സ്പർശിച്ചും വിവരിച്ചും കാണുന്നതുകൊണ്ടു് കൊച്ചിക്കു അക്കാലത്തു് അത്ര പ്രാമാണ്യമുണ്ടായിരുന്നില്ല എന്നെങ്കിലും വിചാരിക്കാതെ തരമില്ല.

"ബാലപുരി" എന്നൊരു പട്ടണത്തെപ്പററിയുള്ള പല വർണ്ണനകളും പഴയ ചില സാഹിത്യഗ്രന്ഥങ്ങളിലും—കേരളമാഹാത്മ്യത്തിലും—

കാണുന്നതു് കൊച്ചിയെക്കുറിച്ചാണെന്നു വിശ്വസിക്കപ്പെടുന്നതുകൊണ്ടു് പതിന്നാലാംശതകത്തിനു മുമ്പു് 'കൊച്ചി' ഉണ്ടായിരുന്നില്ലെന്നു തീൎത്തു പറയുവാൻ വയ്യാ. ചെറിയ ഒരു പുഴയുടെ വക്കത്തു സ്ഥിതിചെയ്തിരുന്ന പട്ടണമായിരുന്നു കൊച്ചി എന്നും, അവിടെ ഉണ്ടായിരുന്നതു് ഒരു "കൊച്ച്അഴി" ആയിരുന്നതിൽനിന്നാണു് 'കൊച്ചി'ഉണ്ടായതെന്നും മേൽപറഞ്ഞ വെള്ളപ്പൊക്കകാലത്തു് അഴിമുഖം വിസ്താരപ്പെട്ടതുകൊണ്ടാണു് പിന്നീടു് തുറമുഖത്തിനു് പ്രാധാന്യം സിദ്ധിച്ചതെന്നും ഒരു പക്ഷം കാണുന്നുണ്ടു്.

ആ വെള്ളപ്പൊക്കത്തോടുകൂടിയാണു് 'വയ്പിൻ'കര ഉണ്ടായതെന്നും അതിന്റെ സ്മാരകമായിട്ടാണു് "പുതുവയ്പു്"വൎഷഗണന ആരംഭിച്ചതെന്നും പറയുന്നതു് അത്ര സ്വീകാൎയ്യമാണെന്നു തോന്നുന്നില്ല. അങ്ങിനെ ആണെങ്കിൽ, കൊച്ചി അഴിമുഖം മുതൽ കൊടുങ്ങല്ലൂർ അഴിമുഖം വരെ യാതൊരു കരയും ഉണ്ടായിരുന്നില്ലെന്നും സമുദ്രം കിഴക്കേക്കര വരെ തുടൎച്ചയായുണ്ടായിരുന്നു എന്നും വരണം. അപ്പോൾ അഖിലലോകപ്രസിദ്ധി സമ്പാദിച്ചിരുന്ന കൊടുങ്ങല്ലൂർതുറമുഖം, ശരിയായ ഒരു തുറമുഖമേ ആയിരുന്നിരിക്കാൻ വഴിയില്ല. ഇരുവശത്തും കരകളുടെ തടവോടുകൂടി ഉള്ളിലേയ്ക്കു കടന്നുകിടന്നിരുന്ന സമുദ്രബന്ധംകൊണ്ടാണു് ആ അഴി കപ്പലുകൾക്കു സുഖകരമായ ഗതാഗതത്തിനും നങ്കൂരമിട്ടു കിടക്കുന്നതിനും തുലോം സൌകൎയ്യമുള്ളതായിബ്ഭവിച്ചതു്. കൊടുങ്ങല്ലൂർഅഴിക്കു തെക്കുഭാഗത്തു കരയുണ്ടായിരുന്നു എങ്കിൽ ആ കര വയ്പിൻതുരുത്തു തന്നെ ആയിരുന്നിരിക്കണം. 'പുതുവയ്പു്' അബ്ദത്തിന്റെ അടിസ്ഥാനം, ആ കരയെ കണ്ടെഴുതി നികുതിചാൎത്തിയതൊ, അവിടെ ഞാറയ്ക്കൽ ഒരു കോവിലകംതീൎത്തു രാജാവു് എഴുന്നള്ളിഇരുന്നതോ, അഥവാ മഹോദയപട്ടണത്തിന്റെ നാശത്തോടുകൂടി പെരുമ്പടപ്പിന്റെ രാജസ്ഥാനം കൊച്ചിയിലേക്കു മാററിയതൊ ആയ ഏതെങ്കിലും വലിയ ഒരു സംഭവമായിരിക്കണം. "ഞാറയ്ക്കൽ കോവിലകത്തുനിന്നരുളെ" എന്നു പഴയ തീട്ടൂരങ്ങളിൽ കാണുന്നതുകൊണ്ടും, ആ കോവിലകത്തുവെച്ചു് ഇന്നും ഒരു 'പട്ടത്താനം' നടന്നുവരുന്നതുകൊണ്ടും, ഒരുകാലത്തു ഞാറയ്ക്കൽ രാജസ്ഥാനമായിരുന്നു എന്നു ധാരാളം അനുമിക്കാവുന്നതുമാണു്.

'മഹോദയപട്ടണം' മൺമറഞ്ഞതുവരെ "പെരുമ്പടപ്പി"ന്റെ തലസ്ഥാനം അവിടെത്തന്നെ ആയിരുന്നു എന്നും എട്ടാംശതകത്തിലെ "ശുകസന്ദേശ"ത്തിൽ മഹോദയപുരത്തെ രാജസദസ്സു വൎണ്ണിക്കപ്പെട്ടിട്ടുണ്ടെന്നും, പ്രസ്തുത ജലപ്രളയാനന്തരം കൊച്ചിഅഴി തെളിഞ്ഞതോടുകൂടിയാണു് 'പെരുമ്പടപ്പുകാർ' കൊടുങ്ങല്ലൂർവിട്ടു കൊച്ചിക്കു മാറി അവിടെ തലസ്ഥാനം ഉറപ്പിച്ചു 'ശരിയായ കൊച്ചിരാജാക്കന്മാർ' ആയതെന്നും ചില ഗവേഷകന്മാർ വാദിക്കുന്നുണ്ടു്. അതു് അത്ര അടിസ്ഥാനരഹിതമാണെന്നും തോന്നുന്നില്ല. ഏതായാലും, എങ്ങിനെ ആയാലും, പോൎത്തു

ഗീസ്സുകാരുടെ ആവിർഭാവകാലത്തു കൊച്ചി ഒരു നല്ലതുറമുഖവും കൊച്ചി രാജാവിന്റെ തലസ്ഥാനപട്ടണവും ആയിരുന്നു.

പതിന്നാലാംനൂററാണ്ടിൽ—1341 ൽ—ഉണ്ടായ ആ വെള്ളപ്പൊക്കത്തിൽ പലപല നാട്ടുകളും നശിച്ചു സാഗരസമമായിത്തീരുകയും ചില താഴ്ന്നസ്ഥലങ്ങൾ മണൽവീണു കരയായുയരുകയും, മററും ഉണ്ടായിട്ടുണ്ടെന്നുള്ളതു നിർവ്വിവാദമാണ്. ഈ ഘട്ടത്തിൽ കുറെ അത്ഥഗർഭമായി തോന്നുന്ന ഒരു സംഗതി പ്രസ്താവ്യമാകുന്നു. "കെഴപ്പനച്ചാല്" എറണാകുളംകായലിൽ വളരെ അഗാധമായ ഒരു ഭാഗമാണ്. "കെഴപ്പനച്ചാലിൽ കെട്ടിത്താഴ്ത്തുക"എന്ന് ആ പ്രദേശങ്ങളിലെ ജനങ്ങൾ തൃശ്ശൂരുള്ളവർ "തെക്കേഗോപുരം തെക്കൊട്ടുകടത്തിവിടുക" എന്നു പറയാറുള്ളതുപോലെ, വലിയ ഒരു ശിക്ഷയായി, സാധാരണ പറഞ്ഞുവരാറുണ്ട്. ശക്തൻതമ്പുരാന്റെ കാലത്ത് അക്രമികളായ അനേകംപേരെ അങ്ങിനെ കെട്ടിത്താഴ്ത്തീട്ടുള്ളതായും കഥകളുണ്ട്. "കെഴപ്പനച്ചാലിൽ കെട്ടിത്താഴ്ത്തുന്ന"ക്രിയയ്ക്കു ഭംഗ്യന്തരേണ "മനസ്സുൽകൊണ്ടാക്കുക"എന്നു പറയാറുണ്ടെന്നു ചില സക്കാർരേഖകളിൽതന്നെ കാണുന്നതിന്റെ താല്പര്യത്തെക്കുറിച്ച് അന്വേഷിച്ചതിൽ, "കെഴപ്പന"എന്നൊരു "മന"തന്നെ (നമ്പൂരിഇല്ലം) പണ്ട് അവിടെ ഉണ്ടായിരുന്നു എന്നും ആ ഇല്ലമിരുന്നിരുന്ന സ്ഥലം അന്നത്തെ ആ വെള്ളപ്പൊക്കത്തിൽ നശിച്ച് അവിടം മുഴുവൻ അഗാധമായ കായലായിത്തീർന്നു എന്നും അതുകൊണ്ടാണ് "കെഴമന"ച്ചാല് എന്ന പേർതന്നെ ഉണ്ടായതെന്നും, തന്നിമിത്തമത്രെ കെഴമനച്ചാലിൽ താഴ്ത്തുന്ന കമ്മത്തിനു മനസ്സുൽകൊണ്ടാക്കുന്നതിന്റെ അന്തഭാവം സിദ്ധിച്ചതെന്നും അറിയാൻ ഇടയായിട്ടുണ്ട്. വിനോദപ്രദമായ ഒരു ജ്ഞാനശകലം എന്ന നിലയ്ക്കു ആ സംഗതിയുംകൂടി ഇവിടെ പ്രസ്താവിച്ചതാകുന്നു.

"കൊച്ചി"യിൽ തലസ്ഥാനമുറപ്പിച്ചതു് എന്നായാലും "കൊച്ചി" കൊച്ചിരാജാവിന്റെ ആയതു ഏതുകാലത്താണെന്നും എങ്ങിനെയാണെന്നും ഉള്ള ചരിത്രംകൂടി ശ്രദ്ധേയമാണല്ലൊ. "കൊച്ചിത്തുരുത്ത്" ആദ്യകാലത്തു് എടപ്പിള്ളിരാജാവിന്റെ,—എളങ്ങല്ലൂർ സ്വരൂപത്തിന്റെ—സ്വന്തമായിരുന്നു. അവക്കു എങ്ങിനെ കിട്ടി എന്നു ചോദിച്ചാൽ, കേരളത്തിലെ ഏതു കേമനും പറഞ്ഞിരുന്നപോലെ, ചേരമാൻപെരുമാൾ പങ്കുവെച്ചു തന്നിട്ട് എന്നുതന്നെ പറയുമായിരിക്കും! അന്ന് അതിനു നാലുനാഴിക വിസ്തീർണ്ണം എന്നാണ് കാണുന്നതു്. 'മാഹ്വർ'എന്ന ചീനക്കാരൻ പതിനഞ്ചാംശതകത്തിന്റെ ആദ്യത്തിലും, "നിക്കൊളാകോണ്ടി"എന്ന ആൾ ആ ശതകത്തിന്റെ മദ്ധ്യത്തിലും കൊച്ചിയെക്കുറിച്ചു വിസ്തരിച്ചെഴുതീട്ടുണ്ട്.

'കൊച്ചി' ആദ്യത്തിൽ 'എളങ്ങല്ലൂരി'ന്റെ ആയിരുന്നതുകൊണ്ട്, അതിന്റെ പൂവ്വകഥാകഥനത്തിൽ, എളങ്ങല്ലൂരിനെക്കുറിച്ചു പ്രസ്താവിക്കാ

തെ തരമില്ലല്ലൊ. 'എളങ്ങല്ലൂർ' ഒരു ആഢ്യൻനമ്പൂതിരിയാണ്. പെരുമാളുടെ 'തേവാരി'യായിരുന്ന വഴിക്കാണത്രെ 'ഭാഗക്കാലത്ത്' രാജ്യവും മററു സ്വത്തുക്കളും കിട്ടിയതു്. മൂന്നു ശീമയിലും സ്വത്തുക്കളും അനവധി ക്ഷേത്രങ്ങളും ഉണ്ട്. സാമൂതിരിയുടെ ആക്രമണകാലത്തൊക്കെ കൊച്ചിയ്ക്ക് എതിരായി സാമൂതിരിയെ കലശ്ശലായി സഹായിച്ചിരുന്നു. അദ്ദേഹത്തിന്റെ 'രാജ്യ'മായിരുന്ന ഈ കൊച്ചിത്തുരുത്ത് ഇപ്പോഴത്തെ "പൂഞ്ഞാററിൽ"തമ്പുരാന്റെ പഴയ ഒരു പൂർവ്വികനായിരുന്ന "മാനവിക്രമകുലശേഖരപ്പെരുമാൾ" അദ്ദേഹത്തിന്റെ സ്വന്തംരാജ്യമായിരുന്ന 'മധുര'യിൽനിന്നു "തൊങ്ങിമാന്റെ"ആക്രമണകാലത്തു രാജ്യഭ്രഷ്ടനായി കുടുംബസഹിതം കൊല്ലം 364-ൽ കേരളത്തിലേക്കു വന്നു പലേടത്തും പല നാൾ കഴിച്ച് ഒടുവിൽ എളങ്ങല്ലൂരിന്റെ അനുമതിയോടുകൂടി എടപ്പള്ളിയിൽ വന്നുകൂടിയത്രെ. രാജാവ്—നമ്പൂതിരി—ആ കുടുംബത്തെ യഥാവിധി സംരക്ഷിച്ചുപോന്നു. കുറെ കഴിഞ്ഞപ്പോൾ ആ പെരുമാളും അദ്ദേഹത്തിന്റെ ഭാര്യയും അന്തരിക്കുകയും സന്താനങ്ങൾ മുൻസ്ഥിതിപോലെ എടപ്പള്ളിരാജാവിന്റെ രക്ഷയിൽതന്നെ വത്തിക്കുകയും ചെയ്തു. എടപ്പള്ളിയിൽ എത്തിക്കൂടുന്നതിന്നു മുമ്പ് ആ പെരുമാൾ പാലക്കാട്ടുകാരിക്കാട്ടുഗ്രമത്തിലും, ആക്കപ്പുറംനമ്പൂരി ഇല്ലത്തും, വന്നേരിയിലും മുണ്ടനമ്പൂരിഇല്ലത്തും മററും താമസിച്ച കഥകളൊന്നും വിസ്തരിക്കുന്നില്ല.

പെരുമാളും ഭാര്യയും മരണപ്പെട്ടതിന്റെശേഷം, സന്താനങ്ങളെ എടപ്പള്ളിരാജാവു തന്റെ വകയായിരുന്ന കൊച്ചിയിൽ പ്രത്യേകം ഒരു സ്ഥലത്തു താമസിപ്പിച്ചു. മുണ്ടനമ്പൂരിയെ അവരുടെ വാദ്ധ്യാനായും അക്കൂട്ടപ്പുറം നമ്പൂരിയെ 'തേവാരി'യായും കല്പിച്ചാക്കുകയും ചെയ്തു. ആ സന്താനങ്ങളിൽ ഒന്ന് ഒരു പെണ്ണായിരുന്നു. ആ പെൺകുട്ടിയെ ഒരു 'ആയ്യപട്ടരെ'ക്കൊണ്ടു താലികെട്ടിക്കയും എടപ്പള്ളിരാജാവുതന്നെ സംബന്ധംചെയ്കയുംഉണ്ടായി. ഇങ്ങിനെ അവർ, പരദേശമക്കത്തായികൾ, മലയാള മരുമക്കത്തായക്കാരായിത്തീൎന്നു! പന്ത്രണ്ടുകാലത്തിനുശേഷം ആ എടപ്പിള്ളിരാജാവ് അന്തരിച്ചു. അന്നുമുതൽ ആ പെരുമാൾപരമ്പരക്ക് വീണ്ടും ആപത്തുകാലം നേരിട്ടു.

'പെരുമാൾ പെണ്ണിനെ' ബാന്ധവിച്ച എടപ്പള്ളി രാജാവു തിപ്പെട്ടതിന്നുശേഷം പിന്തുടച്ച്ക്കാരനായ്‌വന്ന രാജാവ് ആ വർഗ്ഗക്കാരോടു വളരെ വിദ്വേഷമുള്ളവനായി ബ്ഭവച്ചു. അവക്കു കൊച്ചയിൽ ഇരിക്കപൊറുതി ഇല്ലാതായി. സ്വയരക്ഷയ്ക്കു നല്ലതു രാജ്യംവിട്ടു പോകുന്നതാണെന്നു തോന്നി. അവർ കൊച്ചിയിൽ അവക്കുണ്ടായിരുന്ന സകലതും "മണ്ഡലമുതലിയാർ" എന്ന ആൾക്കു വിലക്കു വിററു തെക്കോട്ടുപോയി, 'തെക്കുംകൂറി'ന്റെ സഹായത്തോടുകൂടി, അതിനിടയ്ക്ക് അന്ന്യം നിന്നുപോയ പൂഞ്ഞാർരാജ്യത്തെ, ആ രാജ്യവാസികളുടെയും മററും സമ്മതപ്രകാരം, വിലയ്ക്കു വാങ്ങി, "പൂഞ്ഞാർരാജാവായി". ആ തീററിന്നുള്ള പെ

മ്പപട്ടയത്തിൽ എടപ്പള്ളി, വഞ്ഞിപ്പുഴ, വെടിയൂർനമ്പൂരി, മൂത്തമന ഭട്ടതിരി ഇവരൊക്കെ സാക്ഷികളാകുന്നു. പണം കിട്ടിയതു് അധികവും തെക്കുംകൂർ ആദിത്യവർമ്മക്കാണത്രെ! അങ്ങിനെ പാണ്ടിക്കാരൻ മാന വിക്രമകുലശേഖരപ്പെരുമാളുടെ സന്തതികൾ, മലയാളത്തിലെ 'പൂഞ്ഞാർ' വംശക്കാരായി! പൂഞ്ഞാർസ്വരൂപത്തിലേക്കു് ഇന്നും മുദ്ര "മധുരമീനാക്ഷി സഹായം"എന്നാണെന്നുള്ളതു പ്രത്യേകം പ്രസ്താവ്യമാകുന്നു. ഈ കുലവും രണ്ടുമൂന്നു് തലമുറകൾ ചെന്നപ്പോൾ കുററിമുടിഞ്ഞു. അന്നു്, ബഹുജനങ്ങളുടെ ആനുകൂല്യപ്രകാരം കൊടുങ്ങല്ലൂർ രാജവംശത്തിന്റെ ഒരു താവഴിസ്വരൂപമായ "ശാക്കരകോവിലക"ത്തുനിന്നു് ദത്തുവെച്ചു. തെക്കുംകൂറും, വടക്കുംകൂറും 1756-ൽ തിരുവിതാംകൂറിൽ ലയിക്കുന്നതുവരെ "പൂഞ്ഞാർ"മിക്കവാറും സ്വതന്ത്രനായിരുന്നു. ഇപ്പോൾ നല്ല ഒരു ജന്മിയാകുന്നു.

മണ്ഡലമുതലിയാക്കു വിററു് "പൂഞ്ഞാർക്കാർ" പുറത്തുപോയതിന്നുശേഷം "കൊച്ചി" വീണ്ടും എടപ്പിള്ളിരാജാവിന്റെ രാജ്യമായിത്തന്നെ നിലനിന്നു. പിന്നീടാണത്രെ എടപ്പിള്ളിത്തമ്പുരാൻ കൊച്ചിരാജവംശത്തിലെ ഒരു തമ്പുരാട്ടിയെ സംബന്ധംചെയ്തതു്. ആ തമ്പുരാൻ ആ തമ്പുരാട്ടിക്കു് കൊച്ചിയെ നല്കിയത്രെ. അന്നത്തെ കലിദിനമാണു് "കൊടുത്തു ബ്രാഹ്മണാഢ്യൻ"എന്നുള്ളതിൽ കാണുന്നതു്. നീലേശ്വരത്തും കടത്തനാട്ടുംമററും അങ്ങിനെ"അപ്പൻതമ്പുരാക്കന്മാർ"മക്കൾക്കു"രാജ്യം" കൊടുത്തിട്ടുള്ളതായിക്കാണുന്നതുകൊണ്ടു്"ബ്രാഹ്മണാഢ്യൻകൊടുത്ത"കഥ അടിസ്ഥാനമില്ലാത്തതാകണമെന്നില്ല. (കൊല്ലം 324-ക്കു ക്രിസ്താബ്ദം 1149 ആകുന്ന ആ കലിവർഷം).

പിന്നത്തെ എടപ്പിള്ളിരാജാവിനു് ഈ ദാനവും പഥ്യമായിരുന്നില്ല. ഏറിയ ഉപദ്രവങ്ങൾ അദ്ദേഹവും "കൊച്ചിക്കാരു"ടെ നേരെ ആരംഭിച്ചു. എന്നാൽ, അനാഥരായ മധുരക്കാരുടെ കൂട്ടത്തിലല്ലായിരുന്നുവല്ലൊ പെരുമ്പടപ്പിലെ "കൊച്ചിക്കാ"രുടെ കഥ. ബലവാനായ പെരുമ്പടപ്പു വിട്ടുകൊടുത്തില്ല. വലിച്ചെറിഞ്ഞുമില്ല. തന്നിമിത്തം എടപ്പിള്ളി കൊച്ചിയുടെ പരമശത്രുവായിത്തീർന്നു. കൊച്ചിയുടെ ആജന്മവൈരിയായ സാമൂതിരിയെ കൂട്ടുപിടിച്ചു. പിന്നീടുണ്ടായിട്ടുള്ള സാമൂതിരിയുദ്ധങ്ങളിലെല്ലാം സാമൂതിരിയുടെ "തിണ്ണമിടുക്കും" ഒററും എടപ്പിള്ളിയായിരുന്നു. "എടപ്പിള്ളിക്കാവിലെ യുദ്ധം" കേരളചരിത്രത്തിൽ—കൊച്ചിരാജ്യചരിത്രത്തിൽ തീർച്ചയായും—പ്രഖ്യാതമായ ഒരു യുദ്ധമായിരുന്നു. സാമൂതിരിക്കും എടപ്പിള്ളിക്കും കാലചക്രത്തിരിച്ചലിൽ അവരുടെ രാജാധികാരംപോകയും കൊച്ചിയുടെമാത്രം നിലനില്ക്കുകയും ചെയ്തു. "മണ്ഡലമുതിയാർ"സ്ഥാനം ഇന്നും നിലനിന്നുപോരുന്നുണ്ടു്. കൊച്ചിമഹാരാജാവു് അത്തച്ചമയത്തിന്നു് "പുത്തൻ"കൊടുക്കുന്ന സ്ഥാനികളുടെ കൂട്ടത്തിൽ മുതലിയാരുടെ പേർ ഇന്നുമുണ്ടു്.

പോത്തുഗീസ്സുകാരുടെ കാലത്ത് എടപ്പിള്ളിയുടെ നാമധേയം സർവ്വദിക്കിലും ശ്രുവിച്ചിരുന്നു. അന്നു എടപ്പിള്ളി ശക്തിയുള്ള ഒരു രാജാവ്—സാമൂതിരിയുടെ ഉററതുണക്കാരൻ—പെരുമ്പടപ്പിൻെറ പെരിയ ശത്രു—കൊച്ചിപട്ടണം വീണ്ടെടുക്കുന്നതിനു എന്തുംചെയ്യാൻ സന്നദ്ധനായിരുന്ന ഒരു പരാക്രമി—ഇങ്ങിനെ ആയിരുന്നു. സാമൂതിരിയുദ്ധത്തിൽ ഒരിക്കൽ പോത്തുഗീസ്സുകാർ എടപ്പിള്ളിരാജ്യം കൊള്ളയിടുകയും ചുട്ടുപൊട്ടിക്കയും ചെയ്തു. ഒടുവിൽ 1504-ൽ പോത്തുഗീസ്സു ജനറാൽ "പച്ചിക്കോ"വും എടപ്പള്ളിയും തമ്മിൽ ഒരു സന്ധിചെയ്തു. 1536-ൽ 'മാർട്ടിൻ' വീണ്ടും എടപ്പള്ളിയെ ആക്രമിച്ചു. അതിനുശേഷം എടപ്പിള്ളിയുടെ ശബ്ദം കേൾക്കുന്നതു ഡച്ചുകാരുടെ ആധിപത്യസ്ഥാപനത്തിനു ശേഷംമാത്രമാണ്. അന്ന് എടപ്പിള്ളി, യുദ്ധവിദഗ്ദ്ധനായ ഒരു പരാക്രമിയല്ല; വൈദികവൃത്തിയിൽ ബദ്ധശ്രദ്ധനായ ഒരു ആഢ്യബ്രാഹ്മണനാകുന്നു.

"നമ്പൂരി" എന്ന ബഹുമാനം ഏറെക്കാലം നിലനിന്നു. ആരും ഉപദ്രവിച്ചില്ല. ആരെയും ഉപദ്രവിച്ചതുമില്ല. മൂന്നുരാജ്യത്തും സ്വത്തുക്കളും ക്ഷേത്രങ്ങളും ഉള്ളതൊക്കെ നോക്കി രക്ഷിച്ചുകൊണ്ടിരുന്നു. കൊച്ചിയെ ആക്രമിച്ച തിരുവിതാംകൂറുപോലും എടപ്പിള്ളിയെ പിടിച്ചമർത്തിയില്ല. ഒരു കീഴ്‌രാജ്യം ആക്കുക മാത്രം ചെയ്തു. "മൺറൊ"സായ്പിൻെറ കാലംവരെ അങ്ങിനെ കഴിഞ്ഞു. ശക്തൻതമ്പുരാൻെറ കാലത്തും എടപ്പിള്ളിരാജാവുമായി ഒരു വഴക്കുണ്ടായതായി കാണുന്നില്ല. അന്നു എടപ്പിള്ളി ഏറക്കുറെ ശക്തനെ ആദരിച്ചുകൊണ്ടാണ് കഴിഞ്ഞുവന്നതു്. 1820-ൽ എടപ്പിള്ളിയെ തൻെറ കീഴേടമാക്കുന്നതിനു കൊച്ചിരാജാവ് എഴുത്തുകുത്തുകൾ നടത്തി. അന്നത്തെ മതിരാശിഗവർണ്ണർ, റസിഡണ്ടിൻെറ ശിപാർശി അനുസരിച്ച്, ആ അപേക്ഷ അനുവദിച്ചുകൊടുത്തു. കുറെ കഴിഞ്ഞപ്പോൾ, കൊച്ചിയിൽനിന്നു വിടുതൽചെയ്തു കിട്ടുന്നതിനു, പല കാരണങ്ങളും കാണിച്ച്, എടപ്പിള്ളി അപേക്ഷിച്ചു. "വാഗ്ഗെന്" റസിഡണ്ടു് പറഞ്ഞുനോക്കിയെങ്കിലും, ആദ്യത്തെ തീർപ്പിന്നു കാരണമായതു എടപ്പിള്ളിക്കു കൊച്ചിക്കീഴിലിരിക്കാൻ സമ്മതമാണെന്നു കാണുകകൊണ്ടാണെന്നും അങ്ങിനെ സമ്മതിച്ചതായി റസിഡണ്ടു റിക്കാട്ടുണ്ടാക്കീട്ടുള്ളതു് ഉത്തമവിശ്വാസമില്ലാതെയും അസത്യമായും ആണെന്നും തെളിഞ്ഞിട്ടുള്ളതുകൊണ്ടു് മുൻതീർപ്പിനെ മാററിയിരിക്കുന്നു എന്നും ഒടുവിൽ ഗവർണ്ണർ ഒരു തീർപ്പുകല്പിച്ചു. 1824 മുതൽക്കു തന്നിമിത്തം എടപ്പിള്ളി വീണ്ടും തിരുവിതാംകൂറിന്നുകീഴിലായി. ഇപ്പോൾ എടപ്പിള്ളിക്കു് നികുതിപിരിവധികാരമുള്ളതുകൊണ്ടു രാജാധികാരത്തിൻെറ ഒരംശമുണ്ടെങ്കിലും, മറെറാന്നുമില്ല. ആ അവകാശം ഒരു ഭാരം മാത്രമായി പരിണമിക്കുകയാൽ ഇയ്യിടെ വേണ്ടെന്നു് വെച്ചപേക്ഷിച്ചതായും അറിയുന്നു. എഴുപത്തിഒന്നു് അമ്പലങ്ങളോടുകൂടിയ നാല്പത്തിനാലു് ദേവസ്വങ്ങൾ ഉണ്ടത്രെ ഇടപ്പള്ളിക്കു്. അതിൽ രണ്ടെണ്ണം മാത്രമേ കൊച്ചിരാജ്യത്തുള്ളൂ.

"കൊച്ചി"യെ ദൂരെ വിട്ടെറിഞ്ഞിട്ടാണു നാം "എടപ്പള്ളി"ക്കു് ഓടിയതു്. പക്ഷെ, നമുക്കു് സമ്മതിച്ചുതന്ന കൊച്ചിയെ തിരിയെ കയ്യിലാക്കാൻ കഥയില്ലാതെ കല്പിച്ചുകൂട്ടി പുറപ്പെട്ട എടപ്പള്ളിയുടെ കഥ കഴിക്കുന്നതിൽ ഔചിത്യക്കുറവില്ലെന്നു കരുതിയതുകൊണ്ടു് മാത്രം ആ വ്യതിയാനം വന്നുപോയതാണു്. പെരുമ്പടപ്പു രാജസ്വരൂപത്തിൽ "ബ്രഹ്മസ്വം"കുറെഏറെ ചേർന്നിട്ടുണ്ടെന്നു നിരാക്ഷേപമാണു്. പെരുമ്പടപ്പുനമ്പൂരിയും എടപ്പള്ളിനമ്പൂരിയും പെരുമ്പടപ്പിന്റെ ക്ഷത്രിയതേജസ്സിനു ബ്രഹ്മദീപ്തികൊണ്ടുള്ള പുണ്യവും, പൊലിമയും വർദ്ധിപ്പിച്ചിരിക്കുന്നു.

1341-നു അടുത്തകാലം മുതൽക്കു പെരുമ്പടപ്പിന്റെ തലസ്ഥാനം "കൊച്ചി"തന്നെയായിരുന്നു എന്നുവേണം വിചാരിക്കുവാൻ. ഇന്നു കാണുന്ന കോവിലകം പിന്നീടു പണിയിച്ചിട്ടുള്ളതുതന്നെയാകുന്നു. അവിടത്തെ "പഴയന്നൂർഭഗവതി"യുടെ സ്ഥാപനം അവിടം ഒരുകാലത്തു രാജകുടുംബത്തിന്റെ സ്ഥിരം സ്ഥാനം തന്നെ ആയിരുന്നു എന്നു തെളിയിക്കുന്നുണ്ടു്. "തൃപ്പൂണിത്തുറ"യിൽപോലും ഇത്രയും സ്പഷ്ടവും, സമ്പുഷ്ടവും ആയ ഒരു "പഴയന്നൂർകാവി"ല്ല. നാല്പത്തിഒന്നുദിവസത്തെ "മഹാഗണപതിഹോമം" മുതലായ വലുതായ വഴിപാടുകൾ തളർച്ചയും തടവുകൂടാതെ ഇന്നും അവിടെവച്ചുതന്നെ നടത്തപ്പെടുന്നുണ്ടു്. 'കിരീടധാരണം', കൊച്ചിരാജാക്കന്മാർക്കു്. കൊച്ചിക്കോവിലകത്തുവെച്ചുതന്നെയാണു്, ഇക്കാലവും നടത്തപ്പെടുന്നതു്. അവിടെയുള്ള കോവിലകം കാണേണ്ടതായ ഒരു വമ്പിച്ച കെട്ടിടമാകുന്നു. പണികളുടെ സമ്പ്രദായവും, കനവും, നിലവറകളുടെ സ്വഭാവവും, ഭിത്തിവണ്ണവും ചുവർചിത്രങ്ങളും എല്ലാം അത്ഭുതകരങ്ങളാകുന്നു

ശക്തൻതമ്പുരാൻ പലപ്പോഴും കൊച്ചിക്കോവിലകത്തു് എഴുന്നള്ളിത്താമസിക്കാറുണ്ടു്. 'കൊച്ചി'യെ അവിടയ്ക്കു വളരെ കാര്യമായിരുന്നു. അനവധി ഭൂസ്വത്തുക്കൾ—അവിടെ ഇന്നുള്ള പണ്ടാരവകയും പള്ളിവറമുതൽ പിടിവകയും ആയ സ്വത്തുക്കൾ മിക്കവാറും മുഴുവനും—ശക്തൻതമ്പുരാൻ ദ്രവ്യംകൊടുത്തും 'വകപറഞ്ഞും' വാങ്ങിച്ചിട്ടുള്ളവയാണു്. "വെള്ളാരപ്പിള്ളി"യിൽ വച്ചു തീപ്പെട്ട—984 ൽ—മഹാരാജാവിന്റെ കാലത്തിനുശേഷം—അക്കാലത്താണു് പാലിയത്തച്ചനും വേലുത്തമ്പിദളവായും ചേർന്നു ഇംഗ്ലീഷുകാരെ എതിർത്തതും കോട്ടയെ ആക്രമിച്ചതും മററും—കൊച്ചിമഹാരാജാക്കന്മാർ നിയമേന കൊച്ചിക്കോവിലകത്തു് എഴുന്നള്ളിത്താമസിക്കുക എന്ന നടവടി ഇല്ലാതായിത്തീർന്നു.

ഡച്ചുകാരുടെ വകയായുണ്ടായിരുന്ന കൊച്ചിയിലെ ഭയങ്കരമായ കോട്ടയും മററും ഇംഗ്ലീഷുകാർ അവരോടു് ആ സ്ഥലം കൈവശപ്പെടുത്തിയതിനുശേഷം, തിരികെ കൊടുക്കേണ്ടിവന്നാലൊ എന്നു ശങ്കിച്ചു് വെടിമരുന്നിട്ടു തകൎക്കുകയാണുണ്ടായതു്. ഇപ്പോൾ അവിടെ ബ്രിട്ടീഷ് കൊച്ചിയിൽ, "കോട്ട"തന്നെ ഇല്ല. കൊച്ചിയുടെ "സ്ഥലമാഹാത്മ്യം" മറെറാരു മാൎഗ്ഗത്തിൽകൂടി, പുതിയ ഹാർബർപ്രസ്ഥാനത്തോടുകൂടി, പൂൎവ്വാധികം വർദ്ധിച്ചുവരുന്നു. രാജവംശത്തിന്റെകീർത്തി കൊച്ചിയെയും കൊച്ചിയുടെ പുകൾച്ച രാജവംശത്തെയും പരസ്പരം ആശ്ലേഷിച്ചു് അലൌകികമായ ഒരു ആഹ്ലാദം ഉളവാക്കുന്നു!

# ആശംസ.

(രാജശ്രീ: പാലാ നാരായണൻനായർ)

(അന്നനട)

കനകരശ്മിയിൽ കുളിച്ചുനില്ക്കുന്നോ-
രനഘമേദുരദിനാന്തമഞ്ജിമേ!
മുകിൽപ്പതാകയും വഹിച്ചുനീയേതു-
മഹത്തിനുമുമ്പിലകമ്പടിനിൽപൂ!
കുളത്തതെന്നലേ! കുണുങ്ങിക്കൊണ്ടു നീ
കൊള്ളുവതേതിൻ ശുഭൈകദർശനം?
പറന്നുപൊങ്ങുന്നപതംഗജാലമേ!
പറഞ്ഞിടുന്നതെന്തിടയ്ക്കിടെനിങ്ങൾ?....
നിരന്നുനില്ക്കുന്ന മരങ്ങൾ, നിങ്ങള-
മ്പരന്നു ചുററിലും തിരക്കുവതെന്തോ?
മനോജ്ഞമാമൊരു മഹോത്സവത്തിന്റെ
മണിയൊലികൊണ്ടു മുഴങ്ങിദിക്കുകൾ.
വിളംബമില്ലാതെ കടലിരമ്പുന്നീ-
വിളംബരത്തിന്റെ പെരുമ്പറകളാൽ
തിമിരത്തിൽ രത്നപ്രകാശംവീശുവാൻ
തികച്ചുംവന്നവതരിച്ച ഭൂമിപൻ
തിരുവിതാംകൂറിൻ ഹൃദയക്ഷേത്രത്തിൽ
തിളങ്ങിനില്ക്കുന്നു ഹിരണ്യഗർഭിതൻ!
യുഗങ്ങളും കടന്നുലിച്ചുപൊങ്ങുന്നു
നിഗമവേദാന്തനിഗ്രന്ഥനീതികൾ!
അനന്തശായിതന്നടുത്തു നമ്മൾക്കു-
മനന്തെളിഞ്ഞിന്നു മഹീശനെക്കാണായ്!
കൃതയുഗമുടലെടുത്തു കാലേയ-
കൃതാപരാധത്തിൻ നടുക്കമിന്നുന്നു.
സമത്വശാന്തികൾ നശിച്ചപാരിന്റെ
സമീപത്തെത്തിയ സുവർണ്ണതത്വമേ!
ഭുവനസൗഭാഗ്യം കടഞ്ഞുകിട്ടിയ
നവനവനീത നൃപാലരൂപമേ!
വിളങ്ങുക, തമോനിബിഡതയ്ക്കു പൊൻ
വിളക്കുമായ് യുഗയുഗാന്തരങ്ങളിൽ!!

---

ചെറുകഥ.

# കളക്ടർ.

(രാജശ്രീ കാത്തൂർ നീലകണ്ഠപ്പിള്ള.)

ചന്ദ്രനു മൂന്നുവയസ്സായി. അവൻ ചേച്ചിയുടെ പുസ്തകങ്ങളെല്ലാം വായിക്കും. അവൾക്കറിഞ്ഞുകൂടാത്തതും അവൻ വായിക്കും. അവൻ സ്ലേററിലും, കടലാസ്സിലും ഭിത്തിയിലും, തറയിലും നിറച്ചെഴുതും. അവന്റെ പ്രധാന ജോലി എഴുത്തും വായനയുംതന്നെ. പക്ഷെ അവന്റെ ഭാഷ അവനേ അറിയാവൂ.

"ഇവൻ ഇന്ദിരയെപ്പോലെയല്ല; എളുപ്പം പഠിക്കും". അവന്റെ അമ്മ കൂടക്കൂടെ ഭർത്താവിന്റെ ഹൃദയത്തിൽ പീയൂഷവർഷം ചൊരിയും.

ചന്ദ്രൻ സ്കൂളിലേയ്ക്കു പോകും; ഇന്ദിരയുടെകൂടെ വീട്ടുപടി വരെ. അവൻ ചിലപ്പോൾ തനിച്ചുപോകും; കൊച്ചുമുണ്ടുടുത്തു്, കുടപിടിച്ചു്, വല്ല പുസ്തകമോ പലകക്കഷണമോ കക്ഷത്തിലിടുക്കിക്കൊണ്ടു്. അതും അങ്കണാതിർത്തിവരെ. അവന്റെ പ്രധാനകളി പള്ളിക്കൂടത്തിൽപോകുക തന്നെ. 'ഇവൻ ഇന്ദിരയെപ്പോലെയല്ല; പള്ളിക്കൂടത്തിൽപോകാൻ മടി കാണുകയില്ല.' അവന്റെ അച്ഛൻ ആനന്ദത്തിന്റെ പ്രേരണകൊണ്ടു് ഭാര്യയുടെ ചേതസ്സിൽ അമൃതസേകംചെയ്യും. അമ്മ ആ ഓമനക്കുട്ടനെ വാരിയെടുത്തു ചുംബനത്തിൽ ശ്വാസംമുട്ടിക്കും.

"ദൈവമേ കേൾക്കണം മാറാകണം
നേർവഴി എന്നെക്കൊണ്ടുപോണം മാറാകണം"

ഇങ്ങനെ പല പാട്ടുകളും അവൻ പാടും. ആ വീട്ടിനുണർച്ച നൽകുന്നതു് ചന്ദ്രന്റെ പാട്ടുകളാണു്.

ആ ശിശു ചിത്രങ്ങൾ വരയ്ക്കും. മുററത്തും, സ്ലേററിലും, കടലാസ്സിലും. അതിനൊക്കെയവൻ പേരിടും; വടി, കോഴി, ചേച്ചി, പപ്പടം. 'ചന്ദ്രൻവരച്ച പടം കണ്ടോ അമ്മേ?' ഇന്ദിര അടക്കാൻകഴിയാത്ത സന്തോഷത്തോടെ ചോദിക്കുമ്പോൾ അമ്മ പറയും—അവൻ ചിത്രകാരനാകും.

അവനെ അടുത്ത വിജയദശമിക്കു് എഴുത്തിനിരുത്തി. രാവിലെ കുളിച്ചു് അലക്കിയ മുണ്ടുടുത്തു് ചന്ദനക്കുറിയും തൊട്ടു് അമ്മയോടൊരു ഉമ്മയും വാങ്ങി ചേച്ചിയുടെ കൈയിൽ പിടിച്ചുകൊണ്ടു് അച്ഛന്റെമുമ്പേ അവൻ എഴുത്തിനിരിക്കാൻ പുറപ്പെട്ടു. കുലവാഴകൾ കെട്ടി പുഷ്പമാലകൾ തൂക്കി അലങ്കരിച്ചിരുന്ന സരസ്വതിമഠവും അവിടത്തെ ആൾക്കൂട്ടവും അവനിൽ ഉത്സാഹംവളർത്തി. വെള്ളവസ്ത്രംകൊണ്ടലങ്കരിച്ച ഒരു ചപ്രത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരുന്ന സരസ്വതിയുടെ പടവും അതിനു

തിരുവനന്തപുരം ശ്രീപത്മനാഭസ്വാമിക്ഷേത്രം.
(പത്മതീർത്ഥക്കളവും ഈ ചിത്രത്തിൽ കാണാം.)



തിരുവനന്തപുരത്തെ ഹജ്ജൂർകച്ചേരി.

മുൻപിൽ നിരയായ വെച്ചിരുന്ന കത്തുന്ന നിലവിളക്കുകളും ചന്ദ്രനാനന്ദം ജനിപ്പിച്ചു. പടത്തിനു മുമ്പിൽ അവനെ അച്ഛൻ അഞ്ജലിപൂർവ്വം നിറുത്തി. അവൻെറ കണ്ണുകൾ നിവേദ്യവസ്തുക്കളായ അവൽ മലർ അം പഴങ്ങളിൽ അപരശിശുക്കളുടേതിനൊപ്പം തറച്ചുനിന്നു. നാലുവയസ്സുതികയാറായ ആ ബാലനെ പൂജ്യനായ ഒരു വൃദ്ധൻ മടിയിലിരുത്തി, ഒരു സ്വർണ്ണമോതിരംകൊണ്ടു് അവൻെറനാക്കിൽ ഹരിയെന്ന രണ്ടു ദിവ്യാക്ഷരങ്ങളെഴുതുമ്പോൾ അവൻെറ പിതാവു് സരസ്വതീസ്തോത്രങ്ങൾ ഉരുവിട്ടുകൊണ്ടിരുന്നു. ഗുരുവിനെ അനുസരിച്ചു് ആ കൊച്ചുകൈ ഒരു താലത്തിൽ നിറഞ്ഞിരുന്ന ഉണക്കലരിയിൽ അൻപത്തൊന്നക്ഷരങ്ങൾ വരച്ചു. ഉന്മേഷമുള്ള ആ കുട്ടി അത്രയും ഉച്ചരിക്കയും ചെയ്തു. അച്ഛൻ കൊടുത്ത വെററിലയും, പാക്കും വെള്ളിനാണയവും അവൻ ആശാൻെറ കൈത്തലത്തിലേയ്ക്കു സമർപ്പിച്ചു. ആ കരക്കാരുടെയൊക്കെ ഗുരുനാഥൻ പുതിയ ശിഷ്യനെ അനുഗ്രഹിക്കാൻ കൈപൊക്കുന്നതിനു മുൻപുതന്നെ ആരുംകാണാതെ നാണയം പരിശോധിച്ചു. അയാളുടെ മുഖത്തു തൃപ്തിയോ അതൃപ്തിയോ കാണപ്പെട്ടില്ല.

'പഴോം അവലും കിട്ടി'യെന്നു് പറഞ്ഞുകൊണ്ടാണു് വിദ്യാരംഭം കഴിഞ്ഞുചെല്ലുന്ന മകനെക്കാത്തുനിന്ന മാതാവിൻെറയടുത്തേക്കവൻ ചെന്നതു്. 'എഴുത്തുപഠിച്ചോ? എന്തെല്ലാം പഠിച്ചു. ഒന്നു പറയൂ'എന്നു മകനോടും 'കുഞ്ഞിനൊരു സ്ലേററുമേടിച്ചു കൊടുക്കണം'എന്നു ഭർത്താവിനോടും ആവശ്യപ്പെടുകയാണു് ഒന്നാമതു് ആ അമ്മ ചെയ്തതു്. പൂജവെച്ചിരുന്ന സ്ഥലത്തെ വിശേഷങ്ങൾ പറഞ്ഞതു് ഇന്ദിരയാണു്. അടുത്തദിവസം സ്ലേററു വാങ്ങുന്നതുവരെ താമസിച്ചില്ല; അന്നുമുതൽ ഇന്ദിരയുടെ സ്ലേററിൽ അവനെ എഴുതിച്ചുതുടങ്ങി, അമ്മയും അച്ഛനും ചേച്ചിയും. ചന്ദ്രൻ എളുപ്പം പഠിക്കുമെന്നവർ കരുതിയിരുന്നതു് തെററിയില്ലെന്നവർക്കു ബോധപ്പെട്ടു.

അഞ്ചുവയസ്സു കഴിഞ്ഞപ്പോൾ അവനെ രണ്ടാംക്ലാസ്സിൽ ചേർത്തു. ചന്ദ്രനെ പള്ളിക്കൂടത്തിൽ ചേർത്ത ദിവസം ആ ചെറുകുടുംബത്തിൽ ഒരു വിശേഷംതന്നെയായിരുന്നു. സ്കൂളിൽചെന്നാൽ ഓർമ്മിക്കേണ്ട അഞ്ചാറു കാര്യങ്ങൾ അമ്മ പറഞ്ഞു. വഴിയെ നടക്കുമ്പോൾ ഗൗനിക്കേണ്ട അഞ്ചെട്ടുകാര്യങ്ങൾ അച്ഛനും പറഞ്ഞു. അതിൻെറയൊക്കെചുമതല ഇന്ദിരയിൽ നിക്ഷേപിക്കപ്പെട്ടു. ചന്ദ്രൻ കൂടെചെന്നപ്പോൾ ഇന്ദിര ഒരു വലിയആളായി. അവൾ അവനു പല ഉപദേശങ്ങളും കൊടുത്തു. പള്ളിക്കൂടം അവനു വളരെ പിടിച്ചു. വലിയ കെട്ടിടം, ധാരാളം കുട്ടികൾ. ചന്ദ്രൻ ക്ലാസിലേക്കു് ചെന്നുകേറിയപ്പോൾ ചില കുട്ടികൾ അവനെ അടുത്തേക്കു കൈകാണിച്ചുവിളിച്ചു; ചിലർ താടികൊണ്ടും. ചില കിടയിൽമൂപ്പന്മാർ തങ്ങളുടെ അടുത്തിരുന്നവരെ മാററിയിരുത്തി സ്ഥലമുണ്ടാക്കിയിട്ടു് ആ പുതിയ കൂട്ടുകാരനെ കുറച്ചുച്ചത്തിൽ ക്ഷണിച്ചു. അവനെ അടുത്തിരുത്താനാർക്കും സന്തോഷക്കുറവുണ്ടാകയില്ല. അവനങ്ങനെയൊരു

പ്രസന്നനാണ്. എവിടെയിരിക്കണമെന്നറിയാതെ ചന്ദ്രൻ സ്വല്പംപരുങ്ങിയെങ്കിലും ഒരു പഴമക്കാരൻ അവന്റെ കൈക്കുപിടിച്ച് തന്റെ ഇടത്തുപാർശ്വത്തിലിരുത്തി. ആ നേതാവ് 'രണ്ടാംപാഠമുണ്ടോ'എന്നു ചന്ദ്രനോടു ചോദിച്ചിട്ട് 'രണ്ടാംപാഠം മേടിച്ചുകൊടുക്കണം. കൈരളി ബുക്കഡിപ്പോവിലുണ്ട്''എന്ന് അവന്റെ അച്ഛനോടുപറഞ്ഞു. ചന്ദ്രനു വളരെ പിടിച്ചു. പത്തൻപതു കുട്ടികൾ, എല്ലാവക്കും തന്നോടിഷ്ടം, ആകപ്പാടെ ആഹ്ലാദംനിറഞ്ഞ അന്തരീക്ഷം. അന്നുകാലത്തെ പീരിയഡുകളെല്ലാം കഥകൊണ്ടും ഉച്ചയ്ക്കുള്ള പീരിയഡുകളെല്ലാം കഥനംകൊണ്ടും കഴിഞ്ഞു, ചന്ദ്രനു ബഹുരസം. ദിവസം കഴിയുന്തോറും ചില കണക്കുകളും കുറേശ്ശെ വായനയും എഴുത്തും ഇടക്കിടയ്ക്കു ചില ശിക്ഷകളും നടപ്പിലായിത്തുടങ്ങി. ആ ക്രമത്തിനു ചന്ദ്രന്റെ ഉന്മേഷം മങ്ങിവന്നു. അവൻ കൂടെക്കൂടെ സാറിന്റെ അടുത്തുചെന്നു പറയും— സാർ, വെളിയ്ക്ക്. കുട്ടി പറഞ്ഞുകഴിയുന്നതിനു മുൻപ് അദ്ധ്യാപകൻ അനുവദിക്കും. അനുവദിക്കുന്നതിനു മുൻപുതന്നെ ചന്ദ്രൻ ക്ലാസിനുപുറത്തിറങ്ങും. പിന്നെക്കുറച്ചുനേരത്തേക്കു വിനോദോല്ലാസം. മട്ടു മാറിത്തുടങ്ങി. അവനു തോന്നുമ്പോഴൊക്കെ പുറത്തുപോകുന്നതിനനുവാദം കിട്ടിയില്ല. പാഠങ്ങൾ പഠിക്കാതെ പള്ളിക്കൂടത്തിൽ ചെന്നാൽ ചെറിയ ശിക്ഷകൾ കിട്ടും. ഉന്മേഷവാനായ ചന്ദ്രനു് ക്ലാസുമുറിയിൽ ഒതുങ്ങിക്കഴിയേണ്ടിവരുന്നതു് ഒരു മുഷിവായിത്തോന്നി.

ഒരുദിവസം ഉച്ചയ്ക്കു സ്കൂളിലേക്കു പുറപ്പെടാറായപ്പോൾ അവൻ വയറു് അമർത്തിപ്പിടിക്കയും കരയാൻതുടങ്ങുകയുംചെയ്തു. അമ്മ നിർബ്ബന്ധിച്ചുചോദിച്ചപ്പോൾ അവൻ വളരെമടിച്ചു് ഒടുവിൽപറഞ്ഞു— വയറു നോവുന്നെന്നു്. തീരെ സമ്മതമല്ലാതെയാണെങ്കിലും ആ ബാലനു കളവുപറഞ്ഞു. അന്നു മാതാവു് മകനെ സ്കൂളിലയച്ചില്ല. അസത്യംപറച്ചിൽ അവനൊരു രക്ഷാമാർഗ്ഗമായിത്തീർന്നു. ക്രമേണ ഇതു പതിവായി. വയറുവേദന, തലവേദന കാലുകഴപ്പു്, ചേച്ചിയുടെ പിറന്നാൾ, അയൽപക്കത്തെ കല്യാണം, വലിയമഴ, ക്ഷേത്രത്തിലെ ഉത്സവം— അവനു സ്കൂളിൽ പോകാതിരിക്കാനുള്ള മാർഗ്ഗം വിശാലമായിവന്നു. അവനു് [illegible]മിക്കാനുള്ള വഴികൾ തെളിഞ്ഞുവന്നു. കളവുപറയേണ്ടതു് അവനു് ആവശ്യമായിത്തീർന്നു. കാലത്തിന്റെ ഗതിക്കും മാതാപിതാക്കളുടെ പ്രതീക്ഷയ്ക്കും പ്രതികൂലമായി അവൻ പഠിത്തത്തിൽ പിന്നോക്കംനീങ്ങി. ചന്ദ്രൻ ക്ലാസിലെ ശരാശരിക്കു പുറകിലായിരുന്നെങ്കിലും രക്ഷകർത്താവിന്റെ ശാഠ്യത്തോടു് അദ്ധ്യാപകന്മാരുടെ സൌജന്യംകൂടിച്ചേർന്നതിനാൽ അടുത്തവർഷം അവൻ മൂന്നാംക്ലാസിലായി. ആ ക്ലാസിലെ പഠിത്തം അവനു ഭാരമായി. അവനു അദ്ധ്യാപകനെ തൃപ്തിപ്പെടുത്തണമെങ്കിൽ കള്ളംപറയുകയും കണ്ടെഴുതുകയും മറ്റും ചെയ്യേണ്ടിവന്നു. എന്നിട്ടും പാറിയില്ല. അവനു തീരെ മുഷിവുതോന്നി. അദ്ധ്യാപകൻ ചോദ്യം

ചോദിച്ചാൽ ഉത്തരംപറയാൻ അവനറിഞ്ഞുകൂടാ. ആലോചിക്കാൻ അവനടിസ്ഥാനമില്ല. സാമർത്ഥ്യവുമില്ല. അവൻ മിണ്ടാതെ നിന്നുവന്നു. ഒന്നും പറയാതിരിക്കുന്നതു പോരായ്മയാണെന്നു ആ കുട്ടിക്കു തോന്നിത്തുടങ്ങി. എന്തെങ്കിലും പറയുക; തെറ്റെങ്കിലൊക്കട്ടെ എന്നായി അവന്റെ ചിന്ത. ഏഴുനാലെത്രയെന്നു ചോദിച്ചതിനു് അവൻ ഇരുപത്തെട്ടെന്നു ഒരിക്കൽ പറഞ്ഞുപോയതു ശരിയായതു് അവനെ എന്തെങ്കിലും ഉത്തരംപറയാൻ ഉത്സാഹപ്പെടുത്തി. അയ്യാറു് എത്രയെന്നുചോദിച്ചാൽ അവനെന്തെങ്കിലും പറയും; നാല്പത്തിമൂന്നു്, അല്ലെങ്കിൽ എട്ടു്. അവനൊരു സമ്മാനം കിട്ടുക സാധാരണമാണു്. ചെവിക്കു പിടിച്ചൊരു തിരുമ്മൽ, ചോക്കുകൊണ്ടു തലയ്ക്കിട്ടൊരുമുട്ടു്, വടികൊണ്ടൊരടി. ശിക്ഷ അവനെ പരുഷനാക്കി. അറിയാവുന്നതും അവൻ തെറ്റിച്ചുപറയും. നമ്മുടെ രാജ്യത്തിന്റെ പേരെന്താണു്? കോടിമത. വീട്ടിൽ വളർത്തുന്ന ഒരു മൃഗത്തിന്റെ പേരു പറക—കാക്ക. കൂട്ടുകാർ അവനെ കളിയാക്കി. അദ്ധ്യാപകൻ ശിക്ഷയുടെ മൂർച്ചകൂട്ടി. ശിക്ഷയും നിയമവും അവനെ ഞെരുക്കി. അവൻ കീഴടങ്ങുന്നതല്ല, എതിർക്കാൻ മുതിർന്നു. ആ ബാലൻ ശിക്ഷയെ വിഗണിക്കാനും നിയമത്തെ ലംഘിക്കാനും നിശ്ചയിച്ചു. മറ്റു കുട്ടികളെ ഉപദ്രവിക്കും. പരാതികൾകൊണ്ടു് സദാ അദ്ധ്യാപകനെ അലട്ടും. ആ ക്ലാസിലെ ഏതുകേസിലും ഒരുകക്ഷി ചന്ദ്രനാണു്. അതു ദിവസം ഒന്നുവീതം കാണും.

അവൻ സ്കൂളിനുതന്നെ ഒരു ഭാരമായി. ആയിരത്തോളം കുട്ടികളും ഇരുപത്തിയഞ്ചോളം അദ്ധ്യാപകന്മാരും ഒൻപതുക്ലാസുകളുമുള്ള ആ സ്കൂളിനു് മൂന്നാംക്ലാസിൽ പഠിക്കുന്ന ചിമിഴിനകത്തടയ്ക്കാവുന്ന ആറുവയസ്സായ ഒരു ചെറുക്കനെ താങ്ങാൻ ശേഷിയില്ലെന്നുവന്നു. എന്നാലും അവനെ സ്കൂളിൽനിന്നു നീക്കിക്കളയാൻ ഇടയുണ്ടായില്ല. രണ്ടുകൊല്ലം കഴിഞ്ഞപ്പോൾ ആ ബാലൻ എങ്ങനെയോ നാലാംക്ലാസിലായി!

പൊന്നുതമ്പുരാന്റെ തിരുനാൾ ശ്രീവാഴുംകോടിനെ പ്രഭാപൂരത്തിൽ മുക്കി പുളകമണിയിച്ചു. ഉല്ലാസോദ്രേകമുറ്റവരായ കുട്ടികൾ ആരാമത്തിലെ ചിത്രശലഭങ്ങളെപ്പോലെ ആനന്ദമത്തരായി സഞ്ചരിച്ചു. ചന്ദ്രന്റെ പാഠശാലയായിരുന്നു ആ പ്രദേശത്തെ വിവിധങ്ങളായ ആഘോഷങ്ങളുടെ കേന്ദ്രസ്ഥാനം. പഠിത്തത്തിൽ പിന്നോക്കമായിരുന്ന ചന്ദ്രൻ ആഘോഷച്ചടങ്ങുകളിലെ ഒരു സാധാരണഘടകമായിരുന്നു. കൊടിമരം കൊണ്ടുവരാനും, കൊടിവെട്ടാനും, തോരണം കെട്ടിത്തൂക്കാനും, കായികമത്സരത്തിനും, അഭിനയത്തിനും, പാട്ടുപാടാനും എന്നുവേണ്ട എല്ലാററിനുമുണ്ടു് ചന്ദ്രന്റെ സാന്നിദ്ധ്യം. അവന്റെ വിശ്വാസം താനാണിതെല്ലാം നടത്തുന്നതെന്നാണു്. മാത്രമല്ല താനില്ലെങ്കിൽ ഇതൊന്നും നടക്കുകയില്ലെന്നുംകൂടിയാണു. പൊതുയോഗത്തിൽ അദ്ധ്യക്ഷൻ ജി. കെ. നായർ ഐ. സി. എസ്സ്. ആയിരുന്നു. സാഘോഷമായ അദ്ധ്യക്ഷസ്വീകരണം

കണ്ട ചന്ദ്രന് ആ ഐ. സി. എസ്സുകാരനോടു അല്പമൊരസൂയ തോന്നി. അധ്യക്ഷൻെറ രാജസമായ വേഷവും, സംതൃപ്തമായ മുഖഭാവവും, സദസ്സിൽ സിദ്ധിച്ച ബഹുമാനവും അവനെ നല്ലപോലെ ആഹ്ലാദിപ്പിച്ചു. ഉപക്രമത്തിൽ പ്രസ്തുത പാഠശാലയോട് തനിക്കുള്ള ബന്ധത്തെ അദ്ധ്യക്ഷൻസ്മരിച്ചു. ആ സ്ക്കൂളിലാണ് അദ്ദേഹം നാലാംക്ലാസ്സിൽ പഠിച്ചതു്. അന്നു് പഠിത്തത്തിൽ പിന്നോക്കമായിരുന്നു. സത്യം, സഹോദരസ്നേഹം, ഗുരുഭക്തി, ഇവയിൽ അദ്ദേഹം ഒന്നാംതരക്കാരനായിരുന്നു. പഠിത്തത്തിൻെറ ആവശ്യവും ഗൗരവവും മനസ്സിലായതു് പിന്നീടാണ്. അന്നുമുതൽ സ്ഥിരമായി പരിശ്രമിച്ചതുകൊണ്ടു ഞാനിന്നിവിടെ വരാനിടയായി. എന്നുതുടങ്ങി അദ്ദേഹം സരസമായി ഹൃദയസ്പൃക്കമായവിധം സംസാരിച്ചു. കുട്ടികൾക്കാണിതു വളരെ രസിച്ചതു്. നാലാംക്ലാസുകാൎക്കു പ്രത്യേകിച്ചു് ഒരഭിമാനം തോന്നി. ചന്ദ്രൻ അത്ഭുതപ്പെടുകകൂടിച്ചെയ്തു. അവൻ സാറിനോടു ചോദിച്ചു, 'ഇദ്ദേഹത്തിനെന്താ ജോലി'. അധ്യാപകൻ പറഞ്ഞു—'കളക്ടർ; ആയിരത്തഞ്ഞൂറുരൂപയുണ്ടു ശമ്പളം! ചന്ദ്രൻ ആലോചിച്ചു—'കളക്ടരോ!' മീററിംഗിൽ ഒരു പ്രഹസനമുണ്ടായിരുന്നു. ചന്ദ്രനാണ് അതിലെ കലക്ടരുടെ പാർട്ട്. സദസ്യർ അഭിനയംകണ്ടു് അത്ഭുതപുളകിതരായി.

ഉപസംഹാരത്തിൽ അധ്യക്ഷൻ ചന്ദ്രനെ ആകാശത്തോളം ഉയർത്തി. ഭാവിയിൽ ഒരു കലക്ടരാകാൻവേണ്ടിയല്ലേ ദൈവം ഈ കുട്ടിയെ സൃഷ്ടിച്ചിരിക്കുന്നതെന്നാരറിഞ്ഞു? എന്നു പറഞ്ഞു് ആ ഭാഗം അവസാനിപ്പിച്ചു. മീററിംഗു കഴിഞ്ഞപ്പോൾ അധ്യക്ഷൻ അവനെ അടുത്തുവിളിച്ചു് പേരും മററും ചോദിക്കയും ഒന്നുകൂടി ആശീർവദിക്കയും ചെയ്തു. അടുത്തദിവസം അവൻ അച്ഛനോടു ചോദിച്ചു 'ഇന്നലത്തെ അധ്യക്ഷൻ എത്രമാത്രം പഠിച്ചതാ?' അച്ഛൻ പറഞ്ഞു 'ഇംഗ്ലീഷു പത്തുപതിമ്മൂന്നു ക്ലാസു പഠിച്ചു' ചന്ദ്രൻ— 'അത്രേയുള്ളോ?' അന്നു സ്ക്കൂളിൽചെന്നപ്പോൾ ഒരു കുട്ടി അവനെ 'കലക്ടരേ!' എന്നു വിളിച്ചു. ചന്ദ്രൻ ചിരിച്ചു. അധ്യാപകൻ പറഞ്ഞു—'അവൻ അത്രയുമായില്ലെങ്കിലും കലക്ടരുടെ ശിപായിയെങ്കിലുമാകും. അവൻെറ മട്ടുമാറിത്തുടങ്ങി. അക്കൊല്ലം അധ്യാപകന്മാൎക്കു അത്ഭുതം ജനിപ്പിച്ചുകൊണ്ടു് ചന്ദ്രൻ നാലാംക്ലാസിൽ ജയിച്ചു. പ്രൊഫസർമാരിൽ വാത്സല്യവും സതീൎത്ഥ്യരിൽ സ്നേഹവും, മാതാപിതാക്കളിൽ ആനന്ദവും തന്നിൽത്തന്നെ അഭിമാനവും ജനിപ്പിക്കത്തക്കവിധം അവനിപ്പോൾ തിരുവനന്തപുരം ആർട്ട്സ് കാളേജിൽ ബി. എ. ക്ലാസിൽ പഠിക്കുന്നുണ്ടു്. കളക്ടരാകയില്ലെന്നാരറിഞ്ഞു!

---

# മൂകസ്വപ്നം.

(രാജശ്രീ എം. ആർ. കൃഷ്ണക്കുറുപ്പ് ബി. എ., എൽ. ററി. തിരുവല്ലാ)

വീർപ്പുമുട്ടമിക്കമ്മകഞ്ചുകം
വേർപ്പുകൊണ്ടെത്ര ദുർഭരം!
ബദ്ധചിത്തമെ, നീയൊരിത്തിരി
ശുദ്ധവായു ശ്വസിക്കെടോ.
അത്തൽ വിട്ടൊട്ടു വിശ്രമിക്കാമി-
പ്പുൽത്തകിടിപ്പുമെത്തമേൽ
ആററുനീർക്കണം പേറിവന്നെത്തും
കാററിനെന്തൊരു കാരുണ്യം!
തപ്തദീർഘനിശ്വാസമല്ലതു
സുപ്തിതൻ കരസ്പർശനം.

വിശ്വപീഡകളൊക്കെയും ക്ഷണം
വിട്ടൊഴിക്കും വിവിക്തതേ.
ത്വൽ സമീപമണയും മർത്ത്യനേ-
ത്തുത്സവം നൽകുന്നില്ല നീ?
മൂകഭാഷയിൽ നീമുരളുമീ-
സ്വാഗതോക്തിതൻ മാധുരീ,
ഏകനായ് സുകന്ദാത്മശാന്തിക്ക
പൂകിനേൻ നിന്നരികിൽ ഞാൻ.

വീട്ടിലെ മലർത്തോപ്പിലിന്നലെ-
ക്കൂട്ടിനെത്തിയ സുന്ദരി,
മട്ടമാറിച്ചമഞ്ഞുവന്നു കാൽ-
ച്ചോട്ടിലെത്തി വിലാസിനി,
ചിദ്രസസ്നിഗ്ദ്ധമാനനം, മൌന-
മുദ്രിതം. മധുരസ്മരകം
വ്രീളയാററ ചെങ്കൈത്തലം വീത-
താളമേളവിരാജിതം,

ആഗതയ്ക്കഭിവാദനോത്സുകം
സ്വാഗതം മന്ദമോതവേ,
അക്കുരംഗാക്ഷി നേർക്കുനിന്നൊററ-
നോക്കിനാലോതിയുത്തരം.

കാൽച്ചിലമ്പു കിലുങ്ങിയില്ല,വ-
ളൊച്ച വച്ചതില്ലല്പവും
നിശ്ചലാംഗം മറച്ചിരുന്നിതു
പച്ചിലച്ചേലത്തുണ്ടിനാൽ.
കുന്തളാവലി പിന്നിലാക്കിയെ-
ന്നന്തികത്തണഞ്ഞോമലാൾ,
കാട്ടുപൂക്കൾ കൊരുത്തണിഞ്ഞതു
കാട്ടിനാളവൾ കണ്ഠത്തിൽ.
വിണ്ണിനെക്കടക്കണ്ണുകൊണ്ടുടൻ
വെണ്ണിലാവൊളി പൂശിച്ചും,
ചിന്തുമംഗസുഗന്ധം കൊണ്ടവ-
ളന്തരീക്ഷം കുളിപ്പിച്ചും.
മിന്നിനിന്നു തൂമിന്നലെന്നപോൽ
മുന്നിലാമ്മാറു മോഹിനി.
ഒന്നുമൊന്നുമുരച്ചിടാത്തതെ-
ന്തെന്നു ഞാൻ കേണറിയിക്കെ,
മട്ടെഴും മന്ദഹാസംകൊണ്ടവൾ
പാട്ടിലാക്കി മന്മാനസം.

താരവൃന്ദ നിർഭാസിതാംബരം
മാറിത്താമരപ്പൊയ്കയായ്;
ഞാനിരുന്നിടം നന്ദനാരാമ-
സൂനമഞ്ജരീകുഞ്ജമായ്;
പൂവിരിപ്പണിപ്പുൽത്തടംമെല്ലെ-
ക്കാര്യത്തിൻ കേളിരംഗമായ്;
താമസാമയം നീങ്ങി മാനസം
വ്യോമസീമ്നി പറന്നുപോയ്
കാമമാം കറയററ നിർമ്മല-
പ്രേമത്തിൽ മുങ്ങി സർവ്വവും
ഭക്തിപൂണ്ടു ഞാനാസ്വദിച്ചതു
മുക്തിയോ, മൂകസ്വപ്നമോ?

# ധൎമ്മരാജ്യം.

(രാജശ്രീ കുന്നത്തു ജനാർദ്ദനമേനോൻ.)

പെരുമാൾവാഴ്ചയുടെ അസ്തമയകാലത്തു് കേരളത്തിന്റെ തെക്കേഅററത്തു് ചെറുതായൊരു തിപ്പൊരി തെളിഞ്ഞുകാണുമാറായി. പല്ലവക്കൊടുങ്കാററിന്നോ, വിജയനഗരപ്പേമഴയ്ക്കോ, ചോളപ്പെരുവെള്ളത്തിന്നോ, പാണ്ഡിയക്കടലലയ്ക്കോ, തുടൎന്നു തുടൎന്നു തുനിഞ്ഞുനോക്കീട്ടും ഈ അഗ്നിസ്ഫുലിംഗത്തെ കെടുക്കുവാൻ കഴിഞ്ഞില്ല. അതു് ഉദയഗിരിയെ തെക്കില്ലുമുണ്ടാക്കി ഉജ്ജ്വലതേജസ്സോടെ വടക്കോട്ടേയ്ക്കു് ഉയൎന്നുതുടങ്ങി. മലയാളാബ്ദം ആരംഭിക്കുമ്പോൾ കേരളത്തിന്റെ തെക്കെതീരത്തു് കണ്ട ആ തിപ്പൊരി ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ആഗമനകാലത്തേയ്ക്കു് മഹാബലത്താൻ അജയ്യവിക്രമത്തോടെ വേണാടെന്ന വിഖ്യാതി പുലൎന്നു് വളൎന്നുവന്നു ... .......വൎദ്ധമാനമായ തേജസ്സോടെ പുരാതനകാലം മുതൽ ക്രിസ്ത്വബ്ദം 13-ാംനൂററാണ്ടുവരെ നിൎമ്മലരുചി പൂണ്ടു് അനൎഗ്ഗളം ഒഴുകിക്കൊണ്ടിരുന്ന വേണാട്ടരുവി ദൌൎഭാഗ്യയാ നേൎത്തുനേൎത്തു് അദൃശ്യമാകയക്കുമെന്ന നിലയിലായി. കേരളത്തിന്റെ തെക്കേഅററത്തെ വടക്കേഅററത്തോടു് ബന്ധിക്കേണമെന്ന ആ ദൈവേച്ഛ അപ്പോൾ ഫലവത്തായി. കോലത്തുനാട്ടിൽനിന്നൊരു കൈവഴി 480-ാമാണ്ടിൽ വേണാട്ടിൽ ഇറങ്ങിയതോടുകൂടി വീണ്ടും ആ പുരാതനനദി ഊക്കോടെ സമ്പൂൎണ്ണം പ്രവഹിക്കുമാറായി. ഇതാണു പ്രഥമമായുണ്ടായ ദത്തു്. ആ പരമ്പര 400 കൊല്ലത്തോളം മഹാ യശസ്സോടെ നീണ്ടുനിന്നു.

അന്നാണു് ആതതായികളായ എട്ടുവീടരുടെ പുറപ്പാടു്. വേണാടിന്റെ ഉദരത്തിൽ അജീൎണ്ണം പിടിപെട്ടു. ആ രോഗം—എട്ടുവീടരാൽ ഉണ്ടായ അന്തഃഛിദ്രം—ഏതാണ്ടൊരു നൂറുകൊല്ലത്തോളം വേണാട്ടിനു് അനുഭവിക്കേണ്ടിവന്നു. പോൎത്തുഗീസുകാർ, ലന്തക്കാർ, ഇംഗ്ലീഷുകാർ എന്നീ വിദേശിയർ കച്ചവടപ്പുകട്ടൽ അകത്തേയ്ക്കു കേറിത്തുടങ്ങിയതും അന്നാണു്. 885-ാമാണ്ടിൽ, അന്നു വേണാട്ടുവാണിരുന്ന ഉണ്ണിക്കേരളവൎമ്മയുടെ ഉദാരമായ സ്വാഗതത്തെ ഏററുകൊണ്ടു് ബ്രിട്ടീഷ് ആദിത്യന്റെ അരുണകിരണങ്ങൾ കടൽത്തിരത്തിൽ കയറിവിളയാടി. വേണാട്ടിന്റെ ആ അജീൎണ്ണരോഗം ഒടുവൊടുവായപ്പോഴേക്കും അതിഘോരമായിത്തീൎന്നു. ഒരുപക്ഷെ നെടുവീൎപ്പും ഒരു കോമളബാലന്റെ പുഞ്ചിരിയും മാത്രം രാജകുടുംബത്തിൽ അവശേഷിച്ചു കുലവൎദ്ധിനിയായ ഉമയമ്മറാണിയാണു് ആ തപസ്വിനി. വേണാട്ടിലെ ഛിദ്രംകണ്ടു് ഏതാ

ണ്ടൊരു മുകിലപ്പട അങ്ങോട്ടാക്രമിച്ചുകയറി. വേണാടിങ്ങനെ പരബലാധീനമായപ്പോൾ അഭിജാതയായ ഉമയമ്മാറാണിക്ക് അതു ദുസ്സഹമായി. രക്ഷയ്ക്കായി മനസ്സിരിഞ്ഞുകൊണ്ടു് ആ ആതുര ചെയ്ത അഭ്യത്ഥന ഉടൻ ഫലിച്ചു. കോട്ടയത്തുടയവരായ കേരളവമ്മാ വേണാട്ടറാണിയുടെസാഹായ്യത്തിന്നായി മഹാബലത്തോടെ വന്നെത്തി. മുകിലപ്പട അടിയമന്നു. എട്ടുവീടർ ഉള്ളിലേയ്ക്കുവലിഞ്ഞു. അങ്ങിനെ വേണാട്ട വീണ്ടും അനന്യാധീനമായി അനാകുലം തെളിഞ്ഞു. 16 വയസ്സമാത്രം പ്രായമുള്ള രവിവമ്മരാജാവിനു് ഏകനായി നാട്ടുവാഴേണ്ടിവന്നു. പിന്നേയ്ക്കു സന്തതിവിച്ഛേദം കണ്ടുതുടങ്ങുകയാൽ 862ലും 898ലും വേണാട്ടരാജകുടുംബത്തിലേയ്ക്കു് തുടന്നു തുടന്നു് ദത്തു വേണ്ടിവന്നു. വററുമ്പോഴെല്ലാം വേണാട്ടിനു് ഒഴിച്ചുകൊടുക്കുവാൻ കോലത്തുനാട്ട സംപ്രീതിയോടെ തയ്യാറായി.

എട്ടുവീടരെക്കൊണ്ടു് പൊറുതി കെട്ടുകയാൽ ആത്മരക്ഷയ്ക്കു വേണ്ടി 900-ാമാണ്ടുകാലത്തു് അന്നത്തെ മഹാരാജാവായ രാമവമ്മ, മധുരയിലെ നായ്ക്കപ്പടയ്ക്കു് വേണാട്ടിനെ പണയപ്പെടുത്തുകയുണ്ടായി. ശത്രുക്കളെ സംബന്ധിച്ചിടത്തോളം അതു മിത്ഥ്യാഭീഷണിയായിട്ടാണു് കലാശിച്ചതു്. മധുരയിലെ നായ്ക്കബലം വേണാട്ടിലെ ആ നായർബലത്തിന്മുമ്പെ അല്പതേജസ്സായടങ്ങി. ഇനിയങ്ങോട്ട നാം കാണുന്നതു് ഉദയമാണു്. ശത്രുക്കളുടെ നൃശംസകമ്മങ്ങളാൽ വേണാട്ടു് ഒരു നൂറുകൊല്ലത്തോളം തീവ്രതരം തപിച്ചപ്പോൾ, പ്രസാദം ദൈവാനുസിദ്ധമായി. മഹാ പരാക്രമനായ മാത്താണ്ഡവമ്മരാജാവു് വേണാട്ടിൽ അവതരിച്ചു. ആ മാത്താണ്ഡവമ്മന്റെ ഉഗ്രതേജസ്സിൽ സവ്വ ശത്രുക്കളും എരിഞ്ഞുവന്നു.... തുടന്നുതുടന്നുണ്ടായ ദിഗ്ജയത്താൽ ആ ധനഞ്ജയപ്രതാപൻ വേണാട്ടിനെ 30കൊല്ലംകൊണ്ടു് മഹത്തായ തിരുവിതാംകൂർ സാമ്രാജ്യമായി വദ്ധിപ്പിച്ചു. പറവൂർവരെയ്ക്കു് അനേകദേശമായി അന്നു ഭിന്നിച്ചുനിന്നിരുന്ന നാട്ടുവാഴികളേവരും അവരവരുടെ നാട്ടിനെ കാല്ക്കൽ വച്ചുകൊണ്ടു് മാത്താണ്ഡവമ്മയെ നമസ്കരിയ്ക്കുമാറായി. കന്യാകുമാരി മുതൽ പെരിയാറിന്നക്കരെയോളം ആ മാത്താണ്ഡതേജസ്സ് ശത്രുക്കളെ എരിയിപ്പിച്ചും മിത്രങ്ങളെ കുളിപ്പിച്ചുംകൊണ്ടു് ഉജ്ജ്വലിച്ചു അതിന്റെ ആവി അന്നു് ഭാരതപ്പുഴവരെ വ്യാപിച്ചുപോലും..... സ്വന്തം രാജധാനിയെ യോഗക്ഷേമത്തിനു് നിർബ്ബാധം അധീനമാക്കിയതിൽപ്പിന്നെ, അടുത്തുള്ള ആററുങ്ങൽനാട്ടിനെ അനുനയിപ്പിച്ചു് ഇണക്കിനിത്തി ആ മഹാവേഗൻ എതിരേ ഇടഞ്ഞുകണ്ട ദേശിങ്ങനാടിനെ ആഞ്ഞൊന്നടിച്ചതോടുകൂടി അതു കാൽക്കൽ വീണു. അതിന്നപ്പുറത്തുള്ള കൊട്ടാരക്കരയെ സുസ്മിതത്താൽ ആ നയജ്ഞൻ വശഗനാക്കി. മാത്താണ്ഡവമ്മയുടെ ഈ ഉദയം കണ്ടപ്പോൾ ലന്തക്കാക്കു് കെട്ടമ്പുണ്ടായി. അവർ പിമ്പുറത്തുചെന്നു് ആ വീരകേസരിയെ ഒന്നു കുത്തി. ഒരേ തട്ടുകൊണ്ടു് ആ ലന്തപ്പടയെല്ലാം വൻകടൽതിരയ്ക്കകം മറഞ്ഞു. ഓടിച്ചുവിട്ട അശ്വത്ഥാ

മാവിൽനിന്നു് അർജ്ജുനൻ ചൂഡാരത്നത്തെയെന്നപോലെ അകററിത്തള്ളിയ ലന്തപ്പടയിൽനിന്നു് മാർത്താണ്ഡവമ്മ ഡിലനായിയെ നേടി. ആ ലന്തയോധനശ്രേഷ്ഠൻ വേണാടക്കു് ദ്രോണാചാര്യനായി എന്നതു് മറെറാരത്ഭുതവുമായി. ഈ "വലിയ കപ്പിത്താൻ" ദേശീയത്വത്തിൽ വിദേശീയതത്വം കലർത്തിവളർത്തിയപ്പോഠം ഒട്ടുചെടിയെന്നപോലെ രാജ്യസൈന്യം ശ്രേഷ്ഠഫലപ്രദമായി.

ഇത്രയും കഴിഞ്ഞിട്ടു് ആ ദുന്നിരുദ്ധമായ മാർത്താണ്ഡബലം വടക്കോട്ടേയ്ക്കുതന്നെ പ്രവഹിച്ചുതുടങ്ങി. പിൻചവിട്ടിന്നായി ഇതിനുമുമ്പു് ഒട്ടൊന്നുനിന്ന ആ തഞ്ചത്തിൽ വീണ്ടും വഴിതടഞ്ഞുവന്ന ദേശിംഗനാടിനെ വേണാട്ടിൽ മുക്കിക്കലർത്തിയതിൽപിന്നെ ആ ഊക്കോടെ ഉണ്ടായ ഏററത്തിൽ മഹാവീര്യശാലിയായ കായങ്കുളത്തിനു രണ്ടേ രണ്ടുമുക്കലിൽ പാതാളംകാണിച്ചിട്ടു പിന്നെയും മാർത്താണ്ഡവമ്മ പുരോഗതി തുടന്നു. ഈ തേജസ്വിയുടെ ഒരേഹുങ്കാരത്താൽ ചെമ്പകശ്ശേരി അടിവഴങ്ങിവീണു. അങ്ങിനെ, കായങ്കുളത്തിൻെറ ക്രീഡാവിഹാരമായ അമ്പലപ്പുഴയും തകന്നു. അപ്രതിഹതമായ ഈ വേണാട്ടിൻപ്രവാഹം കണ്ടു് വടക്കുംകൂറും തെക്കുംകൂറും പേടിച്ചുഴറി എല്ലാംഇട്ടെറിഞ്ഞു് വടക്കോട്ട നോക്കിക്കൊണ്ടു അന്നു് ഓടിപ്പോയതാണു്. അപ്പോഴെയ്ക്കും മാടമന്നൻ കരപ്പുറത്തെ കാഴ്ചയായി വച്ചുകൊണ്ടു് പ്രസാദത്തിനായി അത്ഥിക്കകയാൽ മാർത്താണ്ഡവമ്മയുടെ ക്രോധം ശമനോന്മുഖമായി. ആ അടങ്ങുവാൻപോയ അഗ്നിയെ യുദ്ധദുമ്മദനായ സാമൂതിരി ഒന്നു് ഊതിനോക്കി. തന്മാത്രത്തിൽ എരിഞ്ഞുവന്ന തീക്കററ മുഖം കരിഞ്ഞിരിക്കുമ്പോഴാണു് സാമൂതിരിപ്പാടു് ഹൈദരാലിയുടെ ഗജ്ജനംകേട്ടു പതുങ്ങിയതു്.

അനന്തരം താൻപിടിച്ചടക്കിയ എല്ലാ നാട്ടുകളേയും മാർത്താണ്ഡവമ്മരാജാവു് ശ്രീപത്മനാഭസ്വാമിക്കു് തൃപ്പടി ദാനംചെയ്തു. കന്യാകുമാരി മുതൽ പറവൂർവരെയുള്ള സവ്വജനതയേയും ആ മഹാനുഭാവൻ ദൈവാധീനരാക്കി. കൊച്ചുവേണാട്ടു് ഇന്നത്തെ പെരിയ തിരുവിതാംകൂറായി വളന്നുതുടങ്ങി. അന്നുമുതൽ തിരുവിതാംകൂർമഹാരാജാക്കന്മാർ ശ്രീപത്മനാഭദാസന്മാരെന്നു വിശ്രുതരായി.

സൃഷ്ടി കഴിഞ്ഞാൽ പിന്നെ വേണ്ടതു് സ്ഥിതിയാണല്ലൊ. രാജ്യവദ്ധനനായ മാർത്താണ്ഡവമ്മയെ ധമ്മരാജാവായ രാമവമ്മ പിൻതുടന്നു. രാമവമ്മയുടെ ദിഗ്ജയം തിരിയിൽനിന്നു് കൊളുത്തിയ പന്തംപോലെ പ്രകാശിച്ചു. സ്വന്തം അമ്മാവൻ മുഖം കരിപ്പിച്ചുവിട്ടിട്ടും, പിന്നെയും ഇടഞ്ഞുകയറിവന്ന ആ മാനിയായ സാമൂതിരിയെ രാമവമ്മരാജാവു് വാലുമുറിച്ചെട്ടത്തിട്ടേ വിട്ടയച്ചുള്ളു. സാമൂതിരിയുടെ ഭ്രധനത്തിൽതെക്കോട്ടു കൊടുങ്ങല്ലൂർവരയ്ക്കുള്ളതു മുഴുവൻ തിരുവിതാംകൂറിനായി. കൊച്ചിരാജാവു് രാമവമ്മയ്ക്കു് സൗഹൃദത്താൽ ഉത്തമനുമായി.

മുപ്പതുകൊല്ലംമുമ്പ് സ്വപ്രജകളായ എട്ടുവീടരെ പേടിച്ചുകൊണ്ടു ഒളിച്ചുകഴിഞ്ഞ വേണാട്ടുരാജകുടുംബം ഇപ്പോൾ ആർക്കാട്ട് നവാബ്, മൈസൂർസുൽത്താൻ എന്നിവരോടാണു് സമത്വത്തോടെ ഇടപെട്ടുതുടങ്ങിയിരിക്കുന്നതു്. ആർക്കാട്ടു നവാബിനോടു് ഇംഗ്ലീഷ്കാരുമായുള്ള സഖ്യത്തെ ആദരിച്ചുകൊണ്ടു് ത്യാഗപൂർവ്വം ഉടമ്പടിയാൽ ഇണങ്ങി. മൈസൂർസുൽത്താനായ ഹൈദരോടാവട്ടെ മഹോത്സുകനായ രാമവർമ്മരാജാവു് വാളുലച്ചുകാണിക്കയാണുണ്ടായതു്. ഇതു് ഹൈദരുടെ പുത്രനായ ടിപ്പുവിനെ രോഷാകുലനാക്കി. ആ മൈസൂർവ്യാഘ്രം ഉത്തരകേരളത്തെ ആകമാനം തകർത്തുകൊണ്ടു് തിരുവിതാംകൂർസീമയിലേക്കു് ചാടി. അവിടെനിന്നു് ആ മഹാവിക്രമൻ പെരിയാററിൻതീരംവരെ എത്തുമ്പോഴേക്കും രാമവർമ്മമഹാരാജാവിൽനിന്നു് ഊക്കോടെയേററ ഘോരപ്രഹരങ്ങളാൽ കാലൊടിഞ്ഞു് പിന്നോട്ടുതിരിഞ്ഞു് ഓടേണ്ടിവന്നു. ഇക്കാലത്തേക്കു് ഇംഗ്ലീഷിന്റെ ബലം ഭാരതഭൂമിയാകെ വ്യാപിച്ചിരിക്കുന്നു. കാലാനുകൂലം ആ ബലത്തോടു് സ്വന്തംരാജ്യത്തെ സന്ധിപ്പിച്ചുകൊണ്ടു് രാമവർമ്മരാജാവു് സ്വാസ്ഥ്യംനേടി.

പിന്നെ ബാലരാമവർമ്മയുടെ കാലമായി. പൂർവ്വികന്മാർ നേടിയ ആ ഭൂരിധനത്തെ രാജാവു് സുഖലോലുപനായി ഭുജിച്ചുതുടങ്ങി. അരമനയെ ദുർമ്മന്ത്രികൾ വലയംചെയ്തു. അതുകണ്ടു് നാട്ടുകലങ്ങി. ദുർവൃത്തന്മാരായ രാജസേവകന്മാരാൽ പീഡിതരായ ബഹുജനതയിൽനിന്നു് ആക്രന്ദനം മുഴങ്ങുകയാൽ രാജസ്ഥാനം വിറച്ചു. രാജാവു്, ഇന്ദ്രിയാധീനമായ മനസ്സെന്നപോലെ പ്രജാധീനനായി ക്ഷീണിച്ചുവശായി. ഇതു കണ്ടപ്പോൾ ഇംഗ്ലീഷ്സിംഹം ചൊടിച്ചു. അതിന്റെ നിശിതനഖങ്ങൾ ജനതയിൽ ചിലടത്തെററു് ചോരയൊഴുക്കിയതോടുകൂടി എല്ലാം ശാന്തമായി. അതോടുകൂടി ഇംഗ്ലീഷുകാരുമായി തിരുവിതാംകൂറിനുള്ള ബന്ധം ഒന്നുകൂടി മുറുകുകയുംചെയ്തു.

രാജകുടുംബത്തിൽ പുരുഷന്മാരാരും ഇല്ലാതിരുന്നതുകൊണ്ടു് റാണിയായ ഗൌരീലക്ഷ്മീഭായി വംശരക്ഷയ്ക്കായി ഒരുങ്ങി. പിന്നീടങ്ങോട്ടേക്കു് ബ്രിട്ടീഷുപ്പാട്ടിൻപടിയുള്ള ഭരണമാണു്. ബ്രിട്ടീഷ്മഹാപുരുഷന്മാരുടെ ജ്ഞാനത്തെയും കർമ്മത്തെയും അവലംബിച്ചു് ഗൌരിപാർവ്വതീബായി, സ്വാതിതിരുനാൾ, ഉത്രംതിരുനാൾ, ആയില്യംതിരുനാൾ എന്നീ മഹാരാജന്മാർ പ്രശാന്തരായി വാണു് തുടർച്ചയായി നവംനവങ്ങളായ ഭരണപരിഷ്കൃതികൾ നടത്തി. ശ്രീമൂലംതിരുനാൾ ആ പരിഷ്കൃതിമാലയ്ക്കു് നടുനായകമണി കോർക്കുകയും ചെയ്തു.

900-ാമാണ്ടുമുതൽ മുപ്പതുകൊല്ലംകൊണ്ടു് വിസ്തൃതമായ തിരുവിതാംകൂറുണ്ടായി. പിന്നീടു് നാല്പതുകൊല്ലംകൊണ്ടു് അതിന്റെ യശസ്സു് ഹിമവാനിൽ പ്രതിധ്വനിച്ചു. അങ്ങിനെ രക്ഷയും സ്ഥിതിയും ആയപ്പോൾ, ഇടയ്ക്കൊരു പന്തിരാണ്ടു് ഒന്നു കലങ്ങിയെങ്കിലും 990-ൽ നിന്നു പുറത്തേക്കു ബ്രിട്ടീഷ്കൊടിയിൻകീഴിൽ സുഖാനുഭോഗം തുടങ്ങിയിരിക്കയാണു്. ഇക്കാലത്തുണ്ടായ മഹാരാജാക്കന്മാർ പ്രജാമോദത്തെ പുരസ്കരിച്ചുകൊണ്ടു് ചെയ്തിട്ടുള്ള അതിശ്രേഷ്ഠങ്ങളായ പരിഷ്കൃതികൾ, അതതിന്റെ രചയിതാക്കളെ സ്വയംകീർത്തനം ചെയ്തുകൊണ്ടു് നമ്മുടെമുമ്പിൽ നില്ക്കുന്നുണ്ടല്ലോ.

പ്രോത്സാഹനാർഹം.

# നിർവൃതി

(രാജശ്രീ ജി. കമ്മർ, വിദ്യാർത്ഥി, എസ്സ്. ബി. കാളേജ്, ചങ്ങനാശ്ശേരി.)

(മാവേലി ..........)

ഏകാന്തയാമങ്ങളെത്രയെത്ര
നാകീയസൌഭാഗ്യദായകങ്ങൾ!........
ഓമൽസ്മരണകളോടിയെത്തി
മാമകമാനസവേദിയിങ്കൽ
ചെന്തളിർപാദങ്ങൾ വച്ചുവച്ചു
നർത്തനംചെയ്തിടുമപ്പൊഴെല്ലാം.
സുന്ദരസ്വപ്നമാം പൊന്നണിഞ്ഞു
സ്യന്ദനതല്ലജം തന്നിലേറി
ഭാവനാലോലമായിട്ടുമേതോ
നവ്യലോകത്തിൽ ഞാനെത്തുമപ്പോൾ.
അങ്ങെന്റെ ചിത്തം കവർന്നിടുന്ന
മംഗളരൂപിണിയുണ്ടൊരുത്തി;
ഓമൽപ്രകൃതിയെന്നാണവൾതൻ
നാമ;മാസുന്ദരിയെന്റെതോഴി.
അന്യർക്കദൃശ്യമാം പുഞ്ചിരിയാൽ
എന്നെയസ്സ്നേഹിത സ്വീകരിക്കും.
അന്യോന്യമോരോ രഹസ്യമോതി-
ട്ടന്യരറിയാത്തമട്ടിൽ ഞങ്ങൾ
അന്യൂനമാധുരിയേറിടുന്നോ-
രാനന്ദമാംസുധയാസ്വദിക്കും.
മന്മനോമേഘത്തിലപ്പൊഴേതോ
നന്മാരിവില്ലൊന്നു പൂത്തുനിൽക്കും.
മാദകമാധവമാസമായി
മാറിടുമപ്പൊഴെൻജീവിതവും.
എന്തൊരുനിർവൃതിയപ്പൊഴെന്റെ-
യന്തരാത്മാവിനെയുമ്മവയ്പൂ!.......
ഏകാന്തയാമങ്ങളെത്രയെത്ര
നാകീയസൌഭാഗ്യദായകങ്ങൾ!.......

# രവീന്ദ്രനാഥടാഗ്ഗൂർ.

(രാജശ്രീ പി. ശിവരാമപിള്ള എം. എ. എൽ. എൻ. ബി., എം. ആർ. എ.)

ഏകദേശം പത്തു വർഷങ്ങൾക്കു മുമ്പ് ഒരു മകരമാസത്തിൽ ശാന്തിനികേതനത്തിലെ വിദ്യാർത്ഥിവിദ്യാർത്ഥിനികളായ ഞങ്ങൾ "ഉത്തരായനം" (ടാഗ്ഗൂർമഹാകവിയുടെ ശാന്തിനികേതനത്തിലെ താമസസ്ഥലം) ത്തിൻെറ മുൻവശത്തെ വിശാലവും മനോഹരവുമായ മുററത്തു് മഹാകവിയുടെ വരവിനെ പ്രതീക്ഷിച്ചുകൊണ്ടു് നില്ക്കുകയായിരുന്നു. ബംഗാളിൽ ശീതകാലം അവസാനിച്ചു് വസന്തത്തിൻെറ ആരംഭദിനമായിരുന്നതിനാൽ പാരിജാതം, മുല്ല, ഇലഞ്ഞി മുതലായ പുഷ്പങ്ങളുടെ സൌരഭ്യം ഇടകലർന്ന ഒരു ചെറുകാററു് വീശിക്കൊണ്ടിരുന്നു. വളരെ അകലെയായി ഭൂമിയും അനാദ്യന്തമായ ആകാശവും കൂടി ഒന്നിക്കുന്നതായി തോന്നുന്ന ചക്രവാളരേഖ തെളിഞ്ഞുകാണാമായിരുന്നു. ആശ്രമത്തിലെ ചെറിയ പുല്ലുമേഞ്ഞ കെട്ടിടങ്ങളുടേയും മനോഹരമായ വൃക്ഷലതാദികളുടേയും ഇടയ്ക്കു് "ഉത്തരായനം" മാത്രം പാശ്ചാത്യപൌരസ്ത്യസംസ്കാരങ്ങളുടേയും ശില്പകലയുടേയും ഫലമായി ഒരു പാശ്ചാത്യകളദ്യാനത്തിൻെറ നടുവിൽ മനോഹരമായി ഉയർന്നുനിന്നിരുന്നു. ഏകദേശം അഞ്ചുമണിയായപ്പോൾ "ഗുരുദേവ്" "ഗുരുദേവ്" എന്നു് എൻെറ ചുററും നിന്നിരുന്ന സ്നേഹിതന്മാർ ചെറിയ ശബ്ദത്തിൽ പറയുന്നതു കേട്ടു. പെട്ടെന്നു് ആ പ്രദേശമെല്ലാം ഒരു നിശ്ശബ്ദത വ്യാപിച്ചു. നരച്ചു വെള്ളിക്കമ്പിപോലെ മനോഹരമായ നീണ്ട താടി, വിശാലമായ നെററിത്തടം, പ്രശാന്തമായി വിശാലത്തെ മുഴുവൻ കരുണാപ്രസരത്തിൽ മയക്കുന്ന കണ്ണുകൾ, ചുവന്ന പട്ടുതൊപ്പി, നീണ്ട ടാഗ്ഗൂർകുപ്പായം, ഒരിക്കലും മറക്കുവാൻ സാദ്ധ്യമല്ലാത്ത ഒരു ദിവ്യജ്യോതിസ്സ്—ഇപ്രകാരമാണു് ടാഗ്ഗൂർമഹാകവിയെ അന്നു ഞാൻ കണ്ടതും എൻെറ മനോമുകുരത്തിൽ ഞാൻ ഇന്നും കാണുന്നതും എന്നും ആരാധിക്കുന്നതും.

ആശ്രമവാസികളായ ഞങ്ങളെ അനുഗ്രഹിച്ചുകൊണ്ടു് പ്രശാന്തഗംഭീരനായി അല്പം കുനിഞ്ഞു് മുന്നോട്ടു നടന്നുവന്ന മഹാകവിയെ ഒരു ചെറിയ പെൺകുട്ടി ഇലഞ്ഞിപ്പൂമാല അണിയിച്ചു സ്വീകരിച്ചു. മറെറാരു പെൺകുട്ടി ഒരു വെളുത്ത പുഷ്പം കളഭത്തിൽ മുക്കി നെററിയിൽ തിലകം ചാർത്തി. ശംഖനാദം മുഴക്കി. ബുദ്ധസന്ന്യാസികൾ സിദ്ധാർത്ഥൻെറ ചില ഉപദേശസൂക്തികൾ ചൊല്ലി. ഒരു ചീനവിദ്യാർത്ഥി കൺഫ്യൂഷ്യസിൻെറ ഉപദേശരത്നങ്ങൾ മുഖാന്തിരം ഗുരുദേവനു് സ്വാഗതം അരുളി. ഉത്തരായനത്തിലെ പൂമുഖത്തിലെ മങ്ങിയ വെളിച്ചത്തിൽ ഒരുയർന്ന പീഠത്തിൽ മഹാകവി ആസനസ്ഥനായി. വിദ്യാർത്ഥികളായ ഞങ്ങൾ ആ

വിശ്വമഹാകവിയുടെ പാദംതൊട്ടു വന്ദിച്ചു. അദ്ദേഹം ഞങ്ങളുടെ തലയിൽ തൊട്ടു് അനുഗ്രഹിച്ചു. ഞാൻ ഒരു സ്വപ്നലോകത്തിൽകൂടി സഞ്ചരിക്കുകയാണെന്നു് എനിക്കു തോന്നി. ഗുരുദേവന്റെ ദിവ്യസാന്നിദ്ധ്യം ടാഗൂർഗാനങ്ങളുടെ ആകർഷണീയത, വസന്തകാലത്തെ ഇളംകാററു്, ഉത്തരായനത്തിന്റെ ചുററുമുള്ള പാരസീകഉദ്യാനം, നീലിമ നിറഞ്ഞ ആകാശം. പാശ്ചാത്യപൌരസ്ത്യദേശങ്ങളിലെ വിവിധ വിഭാഗങ്ങളിൽ ഉൾപ്പെട്ട വിദ്യാർത്ഥിവിദ്യാർത്ഥിനികളും അദ്ധ്യാപകന്മാരും അവരുടെ ദേശീയവസ്ത്രധാരണവിശേഷങ്ങളോടുകൂടി അവിടെ സമ്മേളിച്ചിരുന്ന ആ രംഗം അവിസ്മരണീയമാണു്.

ഇതിനു പത്തു മാസം മുൻപു് ഞാൻ ശാന്തിനികേതനത്തിലെ ശിക്ഷാഭവനത്തിൽ ഒരു വിദ്യാർത്ഥിയായി ചേർന്ന അവസരത്തിൽ ഗുരുദേവ് ഒരു ലോകസഞ്ചാരത്തിനു പോയിരിക്കയായിരുന്നു. മററു പല സ്നേഹിതന്മാരേയുംപോലെ മഹാകവിയുടെ വ്യക്തിമാഹാത്മ്യത്താൽ ആകർഷിക്കപ്പെട്ടിരുന്ന എനിക്കു് അദ്ദേഹത്തെ കാണുവാനും സംസാരിക്കുവാനും അദ്ദേഹത്തിന്റെ പ്രസംഗതല്ലജങ്ങൾ കേൾക്കുവാനും അത്യാകാംക്ഷയുണ്ടായിരുന്നു. ഗുരുദേവന്റെ ആഗമനം ആശ്രമവാസികളായ ഞങ്ങൾക്കു് ഒരു നവജീവനെ പ്രദാനംചെയ്തു. പ്രായാധിക്യംമൂലം അദ്ദേഹത്തിനു് ആഗ്രഹാനുസരണം ആശ്രമത്തിന്റെ വിവിധ ജീവിതചര്യകളിലും പ്രവർത്തനങ്ങളിലും പ്രവേശിക്കുവാൻ സാധിച്ചിരുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ശാന്തിനികേതനത്തിലെ നിശബ്ദസുന്ദരമായ അന്തരീക്ഷത്തിൽ എവിടെയും ദൃശ്യമായിരുന്നു.

പ്രഭാതവേളയിൽ സൂര്യൻ ഉദിച്ചുയരുന്നതിനുമുൻപു് മരത്തണലുകളിലിരുന്നു് ഞങ്ങൾ പഠിക്കുകയും വാദപ്രതിവാദങ്ങൾ നടത്തുകയും ചെയ്യുന്ന ചില അവസരങ്ങളിൽ ഗുരുദേവ് സാവധാനത്തിൽ അങ്ങും ഇങ്ങും നടന്നു് ഞങ്ങളുടെ അഭ്യസനരീതിയും മററും സൂക്ഷിച്ചുകൊണ്ടിരിക്കാറുണ്ടായിരുന്നു. ചെറിയ കുട്ടികളുടെ ക്ലാസുകളിൽപോയി അവരെ ചെറുകഥകൾ പറഞ്ഞു് രസിപ്പിക്കുന്നതും അദ്ദേഹത്തിന്റെ ദിവ്യമോഹനമായ ഗാനങ്ങൾ പാടിക്കേൾപ്പിക്കുന്നതും ഞാൻ ദുർല്ലഭം ചില അവസരങ്ങളിൽ കണ്ടിട്ടുണ്ടു്. "ശിശുവിഭാഗ"ത്തിൽ ഗുരുദേവ് ചെല്ലുന്നദിവസം കുഞ്ഞുങ്ങൾക്കു് ആനന്ദപൂർണ്ണമാണു്. ഔദരാത്ഭുതരസങ്ങൾ കലർന്ന മുഖഭാവത്തോടുകൂടി ഗുരുദേവന്റെ കഥകൾ കേട്ടുകൊണ്ടിരിക്കുന്ന ചെറിയ കുട്ടികൾ അദ്ദേഹത്തിന്റെ നിസ്തുല്യങ്ങളായ നേരംപോക്കുകൾകേട്ടു് പൊട്ടിച്ചിരിക്കുന്നതും അദ്ദേഹം അവരിലൊരാളെപോലെ ചിരിച്ചുരസിക്കുന്നതും സാധാരണമാണു്. ശിശുവിഭാഗത്തിന്റെ ചില യോഗങ്ങളിൽ അദ്ദേഹം സംബന്ധിക്കാറുണ്ടു്. യോഗസ്ഥലവും മററും ഒരു പ്രത്യേകരീതിയിൽ അലങ്കരിച്ചു തയ്യാറാക്കിയിരിക്കും. ചെറിയ കവിതകളും കഥകളും, ഉപന്യാസങ്ങളും രചിച്ചുകൊണ്ടുവന്നു് കുട്ടികൾ വായിക്കുകയും മഹാകവി അവരെ പ്രോത്സാഹിപ്പിക്കുകയുംചെയ്യുന്നു.

ടാഗ്ഗൂർമഹാകവിയുടെ ചില നാടകങ്ങൾ അഭിനയിക്കുമ്പോൾ അദ്ദേഹംതന്നെ പാടുകയും രംഗവിധാനങ്ങൾ ഒരുക്കുന്നതിൽ നിർദ്ദേശങ്ങൾ കൊടുക്കുകയും ചെയ്യാറുണ്ടു്. ഒരുദിവസം ഞങ്ങളുടെ ആശ്രമത്തിന്റെ വാർഷികദിനാഘോഷമായിരുന്നു. ഗ്രന്ഥശാലയുടെ മുൻവശത്തു് ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നു് വന്നുചേർന്നിരുന്ന സംസ്കാരസമ്പൂർണ്ണമായ ഒരുസദസ്സ് ഇരിക്കുന്നു. നടനവേദിയുടെ ഒരുവശത്തു ഒരു മാർബിൾപീഠത്തിൽ പീതാംബരധാരിയായി ജ്യോതിർപ്രസരം ചെയ്തുകൊണ്ടു് മഹാകവി ഉപവിഷ്ടനായിരുന്നു. ഒരു സുപ്രസിദ്ധ നർത്തകിയായ ശ്രീമതി ഹാത്തീസിംഗ് ഏററവും മനോഹരമായ രീതിയിൽ നർത്തനംചെയ്യുകയും മഹാകവിതന്നെ ഗാനാലാപം ചെയ്തുകൊണ്ടിരിക്കയുമായിരുന്നു. ആ രംഗത്തിന്റെ അവസാനത്തിൽ ആനന്ദസമ്പൂർണ്ണമായിരുന്ന സദസ്സ് കരഘോഷം മുഴക്കി ശ്രീമതിയുടെ നർത്തനത്തെ പ്രോത്സാഹിപ്പിച്ചു. പെട്ടെന്നു് മഹാകവിയുടെമുഖം അരുണവർണ്ണമായി കലാസ്വാദനനിയന്ത്രണമില്ലാത്ത സദസ്സിനെ ശകാരിക്കതന്നെ ചെയ്തു. ആ രംഗത്തിന്റെ കലാപരിപൂർണ്ണത്വം നിശ്ശബ്ദതകൊണ്ടുമാത്രം സാധിക്കേണ്ടതാണെന്നും അപ്രകാരം നിയന്ത്രിക്കുവാൻ സാധ്യമല്ലാത്തവർ ആ ദിവ്യമോഹനമായ കലാവേദിയെ മലിനപ്പെടുത്തരുതെന്നും ടാഗ്ഗൂർമഹാകവി ശാസിച്ചു.

ഗുരുദേവനെ ചില അവസരങ്ങളിൽ കണ്ടു സംസാരിക്കുവാൻ അവസരംകിട്ടിയപ്പോളെല്ലാം അദ്ദേഹം കേരളത്തിലെ കലാസമ്പത്തിനെക്കുറിച്ചും വിശിഷ്യാ കഥകളി, കൈകൊട്ടിക്കളി മുതലായവയെ സംബന്ധിച്ചും വളരെ കാര്യമായി ചോദിക്കാറുണ്ടായിരുന്നു. അക്കാലത്തു വള്ളത്തോൾ കേരളകലാമണ്ഡലം സ്ഥാപിക്കുവാനായി യത്നിച്ചുകൊണ്ടിരുന്ന കാലമായിരുന്നു. വള്ളത്തോളിന്റെ ഒരു കവിത "ത്രിവേണി" എന്ന മാസികയിൽ ഇംഗ്ലീഷിൽ തർജ്ജിമചെയ്തു പ്രസിദ്ധംചെയ്തിരുന്നതിലേക്കു ഞാൻ മഹാകവിയുടെ ശ്രദ്ധയേ ആകർഷിച്ചു. ഭാവനാസമ്പന്നന്മാരായ കവികളും കലാകാരന്മാരുമുള്ള കേരളത്തിനും ബംഗാളിനും പല സംഗതികളിലും ഐകരൂപ്യമുണ്ടെന്നും ഈ രണ്ടു രാജ്യങ്ങളുംതമ്മിൽ കൂടുതൽ സമ്പർക്കമുണ്ടാകേണ്ടതു് ഭാരതീയസംസ്കാരത്തിന്റെ വളർച്ചയ്ക്കു് അനപേക്ഷണീയമാണെന്നും ഗുരുദേവൻ പല അവസരങ്ങളിലും അഭിപ്രായപ്പെട്ടിട്ടുണ്ടു്.

ഗാന്ധിജയന്തി, ഗാന്ധിദിനം, വർഷമംഗൾ, വസന്തോത്സവം മുതലായ എല്ലാ വിശേഷാവസരങ്ങളിലും എല്ലാ ബുധനാഴ്ചയും 'മന്ദിര'ത്തിൽ (ക്ഷേത്രം)വച്ചു നടത്താറുള്ള പ്രാർത്ഥനകളിലും മഹാകവി പങ്കുകൊള്ളുകയും സംസാരിക്കുകയും ചെയ്യാറുണ്ടായിരുന്നു. ലോകസഞ്ചാരത്തിനുശേഷം ശാന്തിനികേതനത്തിൽ മടങ്ങിഎത്തിയതിന്റെ അടുത്ത ബുധനാഴ്ച 'മന്ദിര'ത്തിലെ പ്രാർത്ഥനയിൽ ഗുരുദേവനും സംബന്ധിച്ചിരുന്നു. അന്നു ചൈനാ ജപ്പാൻ യുദ്ധം (മഞ്ചൂക്കിയോയുദ്ധം) ആരംഭിച്ചി

രുന്നു. കൂടാതെ ഇന്ത്യയിലെ രാഷ്ട്രീയലോകവും ഏറ്റവും പ്രക്ഷുബ്ധമായിരുന്നു. മഹാകവി മന്ദിരത്തിൽ വരുമെന്ന് അറിഞ്ഞിരുന്നതിനാൽ ആശ്രമവാസികൾ എല്ലാം രാവിലെ ഘണ്ടാനാദം മുഴങ്ങിയപ്പോൾ മുതൽ സ്ഫടികഭിത്തികളും മാർബിൾതറയുമുള്ള മനോഹരമായ മന്ദിരത്തിൽ വന്നുകൊണ്ടിരുന്നു. സാർവ്വലൌകികസാഹോദര്യത്തിനും സമത്വത്തിനും വേണ്ടി നിലകൊള്ളുന്ന ശാന്തിനികേതനത്തിൽപോലും പ്രക്ഷുബ്ധമായ ബഹിർലോകത്തിന്റെ പ്രതിച്ഛായ ഒരു നേരിയ തിരശ്ശീലയിൽക്കൂടി ദൃശ്യമായിരുന്നു. ഞങ്ങളെല്ലാവരും ടാഗൂർകുപ്പായം ധരിച്ച് ശുഭ്രമായ തറയിൽ ഇരുന്നു. "വൈതാളികസംഘം" സംഗീതസാമഗ്രികളോടുകൂടി ഒരുവശത്ത് നിന്നിരുന്നു. ഞങ്ങളുടെ മുൻവശത്ത് ഒരു ചെറിയ പരവതാനി വിരിച്ച് അതിന്റെ മുൻപിൽ ഒരു ചെറിയ മാർബിൾപീഠത്തിൽ ഏതാനും പുഷ്പങ്ങളും വച്ചിരുന്നു. മഹാകവി ഒരു നീണ്ട നീലക്കുപ്പായവും നീലത്തൊപ്പിയും ധരിച്ച് ആഗതനായപ്പോൾ, ഞങ്ങൾ നിശ്ശബ്ദരായി എഴുന്നേറ്റുനിന്ന് ഉപചാരപൂർവ്വം സ്വീകരിച്ചു. "വൈതാളികസംഘം" ഗുരുദേവനാൽ വിരചിതമായതും വസന്തകാലത്തിന്റെ മനോഹാരിതയെ വർണ്ണിക്കുന്നതുമായ ഒരു ഗാനം പാടി. അനന്തരം മഹാകവി ബംഗാളിഭാഷയിൽ ലോകത്തെ അഭിമുഖീകരിച്ചിരിക്കുന്ന വിനാശകപ്രസ്ഥാനങ്ങളെയും അതിനു കാരണഭൂതമായ ഭൗതികശക്തിയെയും കഠിനമായി എതിർക്കുകയും ഇന്ത്യയെപ്പോലെ ആത്മീയപ്രഭാവമുള്ള ഒരു പൌരസ്ത്യജനസമുദായത്തിന്റെ ചിന്താഗതിയെ പ്രസ്പഷ്ടമാക്കുകയുംചെയ്തു പ്രസംഗിച്ചു. ആ പ്രസംഗം ചെയ്തുകൊണ്ടിരിക്കുമ്പോൾ എന്റെ സാധാരണ ദൃഷ്ടികൾക്കും ചിന്താഗതിക്കും അതീതമായ ഒരു ലോകത്തിലേക്ക് എന്നെ അജ്ഞാതമായ ഒരു ശക്തി ആനയിക്കുന്നതുപോലെ തോന്നി. ലോകത്തെ ക്രൂരതയുടെയും ദുരാഗ്രഹത്തിന്റെയും അസന്മാർഗ്ഗികത്വത്തിന്റെയും ഘോരവലയങ്ങളിൽനിന്നു രക്ഷപ്പെടുത്തുവാൻ പരാശക്തിയുടെ ഒരു സന്ദേശവാഹകനായി പ്രത്യക്ഷപ്പെട്ട ഒരു പ്രവാചകനായി ആ പ്രഭാതത്തിൽ ടാഗൂർമഹാകവിയെ ഞാൻ കണ്ടു. ഇന്നും അചഞ്ചലമായ ആത്മീയപ്രഭാവത്തോടുകൂടി പുരോഗമിക്കുന്ന ഭാരതം ഒരു നവീന കാലഘട്ടത്തിലേക്കു പ്രവേശിച്ചിരിക്കുന്നു. ലോകത്തെ മുഴുവനും ക്രൂരതയും ദുരാഗ്രഹവും അധികാരപ്രമത്തതയും ഗ്രസിച്ചുതുടങ്ങിയിരിക്കുന്നു. സാർവ്വലൌകികസാഹോദര്യത്തിലും സമത്വത്തിലും അടിയുറച്ചുനിൽക്കുന്ന ശാന്തിനികേതനത്തിലെ മഹാകവി രോഗശയ്യയിൽനിന്ന് മാനവസമുദായത്തിന്റെ പരമ്പരാസിദ്ധമായ മഹനീയസംസ്കാരത്തെ മൃഗീയതയിൽനിന്ന് രക്ഷിക്കുവാനായി മുഴക്കിയ കാഹളധ്വനി വെറും വനരോദനമായി കലാശിക്കയില്ലെന്നു വിശ്വസിക്കുന്നു.

Printed & Published by M. N. Damodaran Nair at the M. N. Nair Memorial Printing Works, Kottayam.